# മലങ്കരസഭ

പ്രതിമാസം പ്രസിദ്ധപ്പെടുത്തുന്നത്.

പുസ്തകം 3 | 1124 മകരം * 1948 | ലക്കം 4



സഭാ ഭാസ്കരൻ

ഓർമ്മപ്പെരുനാൾ കുംഭം 10.

(മലയാളം കണക്കിനു കുംഭം 12)

(കവർ 3-ാംപേജിൽനിന്നും തുടർച്ച)

പള്ളിയിൽവച്ചു വികാരി ദിവ്യശ്രീ. കെ. കെ. വറുഗീസ്കത്തനാർ അവർകളുടെ അദ്ധ്യക്ഷതയിൽ കൂടി തന്നാണ്ടു തിരട്ടു റിപ്പോർട്ടു വായിച്ചു പാസ്സാക്കുകയും അടുത്ത വർഷത്തേക്കുള്ള ഭരണസമിതിയെ തെരഞ്ഞെടുക്കുകയും ചെയ്തു.

**സെൻറതോമ്മസ് യൂത്ത് ലീഗ്.** ഇടവകയിലെ ആത്മീകവും മാനസ്സികവുമായ അഭിവൃദ്ധിയെ ലാക്കാക്കി ഈ പേരിൽ ഒരു യൂത്ത് ലീഗ് ആരംഭിച്ചു രണ്ടുമാസമായി നടന്നുവരുന്നു.

### സൺഡേസ്കൂൾ വിജ്ഞാപനം No. 3.

## വർഷാന്ത്യപരീക്ഷകൾ.

മീനം 21-ാ തീയതി ഞായറാഴ്ച വാർഷികപരീക്ഷയും, മീനം 25-ാംതീയതി വ്യാഴാഴ്ച മത്സരപ്പരീക്ഷയും നടക്കുന്നതാകുന്നു. പരീക്ഷയ്ക്കു മുമ്പായി സിലബസ്സനുസരിച്ച് ഓരോ ക്ളാസ്സുകളിലെയും പാഠങ്ങൾ തീർക്കുന്നതിനും ക്ളാസ്സുപരീക്ഷകൾ നടത്തി പൊതുപരീക്ഷകൾക്കുവേണ്ടി കുട്ടികളെ ഒരുക്കുന്നതിനും അദ്ധ്യാപകന്മാർ ശ്രദ്ധിക്കേണ്ടതാകുന്നു. മത്സരപ്പരീക്ഷകൾ പതിവുപോലെ അതതു സെൻററിൽ വച്ചു നടക്കുന്നതാണ്. 5 മുതൽ 8 വരെ ക്ളാസ്സുകളിലെ ഏററം സമർത്ഥന്മാരായ ഈരണ്ടു കുട്ടികളെവീതം മത്സരത്തിനു് അയയ്ക്കേണ്ടതാണ്. തിരഞ്ഞെടുപ്പുനടത്തി സ്റ്റാൻഡാർഡ് ഉണ്ടെന്നു തോന്നുന്ന എല്ലാ കുട്ടികളെയും 9-ാം ക്ളാസ്സിൽനിന്നു് അയയ്ക്കാവുന്നതാകുന്നു. തിരഞ്ഞെടുപ്പു കുംഭം 15-നു മുമ്പു് നടത്തേണ്ടതും, പരീക്ഷയ്ക്കു ചേർക്കാൻ ഉദ്ദേശിക്കുന്നവരുടെ ലിസ്റ്റ് കുംഭം 25-നു മുമ്പു് ആപ്പീസിൽ കിട്ടിയിരിക്കേണ്ടതുമാണ്. മത്സരത്തിനു് ഏതേതു ക്ളാസ്സുകളിലെ കുട്ടികളെ അയയ്ക്കാൻ ഉദ്ദേശിക്കുന്നുണ്ടു് എന്നുള്ള വിവരവും കുംഭം 25-നു മുമ്പു് അറിയിച്ചിരിക്കേണ്ടതാണ്.

3 രൂപായിൽ കുറയാതെ പിരിവു് അയയ്ക്കുന്നവർക്കു 4-ാംക്ലാസ്സുമുതൽ മേലോട്ടുള്ള ക്ലാസ്സുകളിലെ കുട്ടികളുടെ സംഖ്യ അനുസരിച്ചു ചോദ്യക്കടലാസ്സുകൾ അയച്ചുകൊടുക്കുന്നതാകുന്നു. കുട്ടി ഒന്നിനു് 1 അണ എങ്കിലും കിട്ടിയിരിക്കണമെന്നാണു പ്രതീക്ഷ. ഓരോ ക്ലാസ്സിലേയും കുട്ടികളുടെ സംഖ്യ കാണിക്കുന്ന ലിസ്റ്റും പിരിവും മകരം 30-നു മുമ്പു് ആപ്പീസിൽ കിട്ടിയിരിക്കണം. എങ്കിൽ മാത്രമേ ലിസ്റ്റനുസരിച്ചു ചോദ്യക്കടലാസ്സുകൾ അച്ചടിപ്പിക്കാൻ സാദ്ധ്യമാകയുള്ളു. പിരിവു് അയയ്ക്കാത്തവർക്കു് ചോദ്യക്കടലാസ് അയയ്ക്കുന്നതല്ല.

ബാവാതിരുമനസ്സിലെ കൽപ്പന അനുസരിച്ചു നിങ്ങളുടെ പള്ളിയിലെ കാണിക്ക അയച്ചുതന്നുവോ എന്നു പ്രത്യേകം അന്വേഷിക്കണം. ആ പിരിവിൽനിന്നാണു മെത്രാസന സമ്മാനങ്ങൾ കൊടുത്തുകൊണ്ടിരിക്കുന്നതു്.

അദ്ധ്യാപക പരിശീലനക്ലാസ്സ് ഇക്കൊല്ലം കുണ്ടറ ഇംഗ്ലീഷ് ഹൈസ്കൂളിൽവച്ചു് മേടം 13-ാംതീയതി മുതൽ 23-ാംതീയതി വരെ നടത്തപ്പെടുന്നതാണു്. കുറച്ചുപേർക്കു് ഗ്രാൻറു കൊടുക്കുന്നതാകുന്നു. കൂടുതൽ വിവരങ്ങൾ പിന്നാലെ.

വാർഷിക സമ്മേളനം മേടം 19-ാംനു ഞായറാഴ്ചയായിരിക്കും.

സൺഡേസ്കൂൾ സംബന്ധിച്ച എല്ലാ പുസ്തകങ്ങളും തയ്യാറുണ്ടു്. 8-ാംക്ലാസ്സിലെ മക്കാബിയാ ചരിത്രം നോട്ടു് അച്ചടിച്ചിട്ടുണ്ടു്.

വില 2 ചക്രം മാത്രം.

എല്ലാവരുടേയും ആത്മാർത്ഥമായ സഹകരണവും പ്രാർത്ഥനയും അഭ്യർത്ഥിച്ചുകൊള്ളുന്നു:

എല്ലാവർക്കും സൌഭാഗ്യസമ്പൂർണ്ണമായ ഒരു നവവത്സരം ആശംസിച്ചുകൊള്ളുന്നു.

കോട്ടയം,
27-5-1124.

ജനറൽ സെക്രട്ടറി,
ഫാ: കെ. ഡേവിഡ്.

# മലങ്കരസഭ

പ്രതിമാസം പ്രസിദ്ധപ്പെടുത്തുന്നതു്.

പുസ്തകം 3 | 1124 മകരം * 1948 | ലക്കം 4


## മാർ ദീവന്നാസ്യോസ് ആറാമൻ തിരുമനസ്സിലെ മർദ്ദീൻയാത്ര.

1099 M. E.

### ഒരു സഹയാത്രക്കാരൻെറ ഡയറിയിൽനിന്നും.

(ദിവ്യശ്രീ ഏവരത്തുകിഴക്കതിൽ ദാനിയേൽ കത്തനാർ, ഡി. ഡി. ചേപ്പാട്ട്)

(തുടർച്ച)

സിഞ്ചാർ ഗവർമ്മെൻറ് ആഫീസിൽ പാസ്പോർട്ടുകാണിച്ചു. അവിടുന്നു പുറപ്പെട്ടു പത്തുമണിയോടുകൂടി മൂസലിൽ എത്തി. അവിടത്തെ പരിശോധനആഫീസിൽ സാമാനങ്ങൾ എല്ലാം പരിശോധിച്ചു. തിരുമേനിമാരെ സ്വീകരിപ്പാനായി മൂസൽ മാർ മത്തായിയുടെ ദയറായിലെ ക്ലീമീസു മെത്രാൻ രണ്ടു പട്ടക്കാരുമായി കാത്തുനിന്നിരുന്നു. എല്ലാവരും കൂടി മൂസലിലെ മെത്രാൻ തോമസ് അത്താനാസ്യോസിൻെറ പള്ളിയിലേക്കു പോയി. ഈ ക്ലീമീസുമെത്രാൻ അബ്ദള്ളാ ബാവായുടെ കൂടെ മലയാളത്തുവന്ന ഫന്നാറമ്പാനാണ്. എല്ലാവരും പള്ളിയിൽ പ്രവേശിച്ചു ലുത്തിനിയാ കഴിഞ്ഞശേഷം യൂലിയോസു മെത്രാച്ചനെയും ദീവന്നാസ്യോസു മെത്രാച്ചനെയും കാപ്പയിടീച്ചു വടിയും പിടിപ്പിച്ച് ഒരു ഫോട്ടോ എടുത്തു. അതിനുശേഷം എതിരേററു മുറിയിലേക്കു കൊണ്ടുവന്നു. മാർ തോമസ് അത്താനാസ്യോസും മാർ ക്ലീമീസും അതിഥികളായ മെത്രാച്ചന്മാരെ ചുംബനംചെയ്തു സ്വീകരിച്ചു.

മൂസൽ അരമനപ്പള്ളിവക പള്ളിക്കൂടം കാണാൻ തിരുമേനിമാർ പോയി. ദീവന്നാസ്യോസുതിരുമേനി സുറിയാനിയിൽ കുട്ടികളോട് ഒരു പ്രസംഗം പറഞ്ഞു. സുറിയാനി അറിയാവുന്ന ഒരു വാദ്ധ്യാർ അറബിയിൽ തർജ്ജിമചെയ്തു കുട്ടികളെ മനസ്സിലാക്കി. മൂസൽപള്ളിയുടെ വടക്കേ അററമാണു ശവക്കോട്ട. ശവം അടക്കിയിരിക്കുന്നിടത്തെല്ലാം തലയ്ക്കൽ കല്ലുണ്ട്. ഓർമ്മയ്ക്കായിട്ടാണ്. പതിനെട്ടാംതീയതി ഞായറാഴ്ച അരമനപ്പള്ളിയിൽ അഞ്ചുമ്മേൽ കുർബാന ആയിരുന്നു. വല്യച്ചനും കൊച്ചച്ചനും മൂസലിലെ മൂന്നച്ചന്മാരും ആയിരുന്നു ചൊല്ലിയത്തു്. ദീവന്നാസ്യോസു തിരുമേനി സുറിയാനിയിൽ പ്രസംഗം പറഞ്ഞതു് ഒരച്ചൻ അറബിയിൽ പൊരുളുതിരിച്ചു.

മൂസൽ മർത്തോമ്മാപള്ളിയിൽനിന്നു സെറുഗാററിലേക്ക്, ഇരുപത്തിയൊന്നാംതീയതി രാവിലെ എട്ടുമണിക്കു വണ്ടികയറി. പതിനൊന്നരമണിക്കു സെറുഗാററിൽ തീവണ്ടിയാഫീസിൽ എത്തി. പിറെറദിവസം രാവിലെ ബാഗ്ഡാഡിലും വന്നുചേർന്നു. ചില മലയാളത്തുകാർ തീവണ്ടിയാഫീസിൽ കാത്തുനില്ക്കുന്നുണ്ടായിരുന്നു. മൂസൽകാരൻ യാക്കോബ്

അക്രാബിയുടെ ക്ഷണമനുസരിച്ചു് അയാളുടെ വീട്ടിൽ പോയി. തിരുമേനിമാരെ അയാൾ അവിടെ താമസിപ്പിച്ചു. അക്രാബി വലിയ പണക്കാരനാണു്. ബാഗ്ഡാഡിൽ രണ്ടുമൂന്നു ദിവസത്തെ താമസത്തിനുശേഷം ബസ്രായിക്കു വണ്ടികയറി. മാരാമണ്ണുകാരൻ ഒരാൾ തീവണ്ടിയാഫീസിൽ കാത്തുനിൽപ്പുണ്ടായിരുന്നു. മൂസലിൽനിന്നും തോമസ് അത്താനാസ്യോസ് മെത്രാച്ചന്റെ കമ്പി അനുസരിച്ചു സിറിയായിലെ മെത്രാച്ചന്റെ അനുജൻ ഡാക്ടർ അബ്ദുള്ളാവന്നു് അയാളുടെ വീട്ടിലേക്കു് ക്ഷണിച്ചുകൊണ്ടുപോയി അവിടെ താമസിപ്പിച്ചു. അയാൾ കല്യാണം കഴിച്ചിട്ടില്ല. 24 വയസ്സ് മാത്രമേ പ്രായമുള്ളു. അയാളും രണ്ടു വേലക്കാരുമുണ്ടു്. നല്ല വരവും നല്ല ചിലവുമുണ്ടു്. നല്ല "കുടിയാനവൻ"ആണു്.

വൃശ്ചികം 3-ാംതിയതി ബസ്രായിൽനിന്നും ബോംബെയ്ക്കു കപ്പൽ കയറി. ഈ കപ്പലിൽ 500-ൽചില്വാനം പട്ടാളക്കാരും, 300-ൽചില്വാനം കുതിരകളും, ശേഷം യാത്രക്കാരും ഉണ്ടായിരുന്നു. ആകെ 1000 ആളുകളിൽ കുറയുകയില്ല. 7-ാംതിയതി കപ്പൽ കറാച്ചിയിൽ അടുത്തു. ഇറങ്ങാനുള്ളവരെ ഇറക്കിയശേഷം വീണ്ടും കപ്പൽ വിട്ടു. ഈ കപ്പൽ മണിക്കൂറിൽ 20 മൈൽ പോകും. 9-ാംതിയതി രാവിലെ 8 മണിക്കു കപ്പൽ ബോംബെ തുറമുഖത്തടുത്തു. കപ്പലിൽവച്ചുതന്നെ കാപ്പി കുടിച്ചു. പണിക്കരച്ചനും, പാറേട്ടച്ചനും മററ താനുംപേരും ഹാജരുണ്ടായിരുന്നു എല്ലാവരും കാറുകയറി സന്താക്രൂസിൽ എത്തിത്താമസിച്ചു. അവിടുന്നു 4 മണിയോടുകൂടി തിരുമേനിയുടെ തിരിച്ചുവരവിനെയും പോയ സംഗതികളുടെ ആനുകൂല്യത്തെയും സംബന്ധിച്ചു വൈ. എം. സി. ഏ-യിൽവച്ചുള്ള മീററിങ്ങിൽ പ്രസംഗിപ്പാനായി തിരുമേനിമാർ രണ്ടുപേരെയും കൊണ്ടുപോയി. തിരുമേനിമാരും പണിക്കരച്ചനും പ്രസംഗിച്ചു. ററീപാർട്ടിയും കഴിഞ്ഞു് ഏഴുമണിക്കു യോഗം പിരിഞ്ഞു.

12-ാംതിയതി ചൊവ്വാഴ്ചത്തെ മെയിൽവണ്ടിക്കു ബോംബെയിൽനിന്നും പോകണമെന്നാണു നിശ്ചയം. ചൊവ്വാഴ്ച തീവണ്ടി കയറി, വ്യാഴാഴ്ച കാലത്തു 5ൽ മണിക്കു് ആർക്കോണത്തു് ഇറങ്ങി. വണ്ടി മാററമാകയാൽ അന്നു മഴവന്നു അവിടെ താമസിച്ചു. യൂലിയോസുമെത്രാച്ചൻ ഉടനെ കരിങ്ങാച്ചിറയ്ക്കു ചെല്ലണമെന്നും മററും പറയാനായി മി. പി. ററി. തോമ്മസ് ആർക്കോണത്തു വന്നിരുന്നു. യൂലിയോസുമെത്രാച്ചൻ കരിങ്ങാച്ചിറയ്ക്കു പോകാൻ തീർച്ചപ്പെടുത്തി. ആർക്കോണത്തുവച്ചു പാത്രിയർക്കീസുബാവായുടെ കൽപ്പന യൂലിയോസുമെത്രാച്ചൻ ദീവന്നാസ്യോസ് മെത്രാച്ചനെ കാണിച്ചു. വീണ്ടും ഷൊർണ്ണൂർക്കു തിരിച്ചു വെള്ളിയാഴ്ച 10 മണിയോടുകൂടി ഷൊർണ്ണൂർ എത്തി. ഇവിടെ ഒസ്താത്തിയോസ് മെത്രാച്ചനും, വാകത്താനത്തെ മെത്രാച്ചനും, കൊച്ചുമെത്രാച്ചനും, മട്ടയ്ക്കലച്ചനും പീലിപ്പോസച്ചനും, കോട്ടയംകാരും, കുന്നംകുളംകാരും, വടക്കരും, തെക്കരുമായ ഒട്ടുവളരെ പട്ടക്കാരും. ജനങ്ങളും ആപ്പീസിൽ ഹാജരുണ്ടായിരുന്നു. നേരത്തെ വിചാരിച്ചിരുന്നതുപോലെ കുന്നംകുളത്തിനു തൽക്കാലം പോകണ്ടാ എന്നു വച്ചു എല്ലാവരുംകൂടി ഒരു മുറിയിൽ കയറി ഒരുമിച്ചു ഭക്ഷണം കഴിച്ചു.

തൃശ്ശൂർ വന്നു കൊച്ചുമെത്രാച്ചന്മാർ രണ്ടുപേരും അവിടെ ഇറങ്ങി. ഒസ്താത്തിയോസുമെത്രാച്ചനും കൂടി എറണാകുളത്തേക്കു പോന്നു. എറണാകുളത്തു് എത്തി മുസാവരിയിൽ കയറി എല്ലാവരും ഒന്നിച്ചു് ഒരു മേശയിൽ കാപ്പി കുടിച്ചു. അവിടെവച്ചു ജനങ്ങളുടെ നിർബന്ധംമൂലം ബാവായുടെ കൽപ്പന യൂലിയോസുമെത്രാച്ചൻ സുറിയാനിയിൽ വായിക്കയും തേനുങ്കൽ അച്ചൻ തർജ്ജിമചെയ്തു ജനങ്ങളെ ധരിപ്പിക്കയും ചെയ്തു.

ഒസ്താത്തിയോസു മെത്രാച്ചനും യൂലിയോസു മെത്രാച്ചനും കരിങ്ങാച്ചിറയ്ക്കുപോയി. വൈകിട്ടു് തൃശ്ശൂർനിന്നും കൊച്ചുമെത്രാച്ചൻ വന്നു. ഊണുംകഴിഞ്ഞു് വള്ളംപിടിച്ചു് തിരുമേനി

# വിനയം.

(ഒരു പാതിരിയുടെ കത്ത്)

നിനക്കു വിനയം വേണമെന്ന് ആഗ്രഹമുണ്ടെന്ന് എനിക്കറിയാം. വിനയം എന്തെന്നു നീ ഓൎക്കയും അതിന്നായി യത്നിക്കയും ചെയ്യുമെങ്കിൽ നിനക്കു വിനീതനാകാം. ഒരു പുരുഷനിലോ സ്ത്രീയിലോ കാണുന്നതിൽ അതിവിശിഷ്ടമായ ഒരു സ്വഭാവമാണു വിനയം. വാസ്തവം പറഞ്ഞാൽ ശക്തന്മാൎക്കു മാത്രമേ വിനയമുള്ളവരായിരിക്കാൻ കഴിയൂ. അനേകമാളുകളും നിഗളികളും അഹങ്കാരികളുമാകുന്നു. ചിലരുടെ വിചാരം തങ്ങൾക്ക് ഒരു കുറവുമില്ലെന്നും ഉണ്ടെങ്കിൽതന്നെ അവ തീരെ ചുരുക്കമാണെന്നുമത്രെ. തങ്ങളുടെ കുറവുകൾ പറയുന്നതു സഹിച്ചുകൊണ്ടിരിക്കാൻ കഴിയുന്നവർ എത്ര ദുൎല്ലഭം. നീ അങ്ങിനെ പറഞ്ഞാൽ അവർ നിന്നെ കഠിനമായി വെറുക്കും. ചിലപ്പോൾ ചീറി കോപിഷ്ഠരാകയും ചെയ്യും. എല്ലാററിലും താങ്കൾ കുററമില്ലാത്തവരാണെന്നും മററുള്ളവർ കുററക്കാരെന്നുമാണ് അവർ സാധാരണ വിചാരിക്കുന്നതു്. അവൎക്കു താഴ്മയുണ്ടായിരുന്നെങ്കിൽ അവർ സ്വല്പം നിന്നു തങ്ങളോടുതന്നെ ഇപ്രകാരം ചോദിക്കുമായിരുന്നു. "ഇന്നാരു പറയുന്നതു സത്യമോ?" അങ്ങിനെ സത്യമാണെന്നു കണ്ടാൽ ആ തെററിനെയോ കുററത്തെയോ നീക്കുവാനുള്ള നടപടി സ്വീകരിക്കയും ചെയ്യും. "അല്ല, എനിക്കു പല കുററങ്ങളുണ്ട്; എന്നാൽ ഇതെൻെറ കുററമല്ല" എന്നു പരമാൎത്ഥമായി പറയാൻ കഴിയുമെങ്കിൽ "ദൈവകൃപ ഇല്ലായിരുന്നെങ്കിൽ അതു സത്യമായിരുന്നേനേ" എന്നുംകൂടി അവർ പറയും.

വിനയം സത്യംതന്നെയാണ്, ശക്തന്മാൎക്കു മാത്രമേ എപ്പോഴും വിനീതരായിരിപ്പാൻ കഴിയൂ. നിന്നെക്കൊണ്ട് ഒരു ഉപയോഗവുമില്ല, നിസ്സഹായനാണ്, നീ ഒന്നുമായിത്തീരുകയില്ല എന്നൊക്കെ പറയുന്നതു താഴ്മയല്ല പരമ വിഡ്ഢിത്തമാണ്. ഹാൎമ്മോണിയം വായിക്കുക, പന്തു കളിക്കുക, പാട്ടുപാ

---

മാർ കോട്ടയത്തിനു പുറപ്പെട്ടു. പതിനേഴാം തീയതി ഞായറാഴ്ച രാവിലെ കോട്ടയത്ത് എത്തി. കോട്ടയംകാർ കാൎയ്യമായി ഹാജരുണ്ടായിരുന്നു. തിരുമേനിമാർ മനോരമയിലേക്ക് എഴുന്നെള്ളി. കൊച്ചുതിരുമേനി കുർബാന ചൊല്ലി. വല്യതിരുമേനി പ്രസംഗിച്ചു. കുന്നംകുളത്തുകാർ തിരുമേനിയെ കൊണ്ടുപോകാനായിവന്നു. തിങ്കളാഴ്ച തിരുമേനി കുന്നംകുളത്തേക്കു പോയി. പൂതക്കുഴി അച്ചൻ കരിങ്ങാച്ചിറ ചെന്നു യൂലിയോസുമെത്രാച്ചനെ ക്ഷണിച്ചിട്ട് വന്നില്ല. തിരുമേനി കുന്നംകുളത്തിനു പോയിട്ട് 26-ാംതിയതി എം. ഡിയിൽ തിരിച്ചെത്തി. യൂലിയോസുമെത്രാച്ചനെ അത്താനാസ്യോസുമെത്രാച്ചനും കോനാട്ടച്ചനുംകൂടി കോട്ടയംവഴി കൊണ്ടുപോയി.

എതൃകക്ഷികൾ യൂലിയോസമെത്രാച്ചനെ മറിച്ചുകളഞ്ഞു. മുടക്കുതീൎത്തിട്ടില്ല എന്നാണ് ഇപ്പോൾ യൂലിയോസുമെത്രാച്ചൻ പറയുന്നതെന്നു കേൾക്കുന്നു. ധനു പതിനൊന്നാംതീയതി പാണംപടി പള്ളിയിൽനിന്നും യൂലിയോസുമെത്രാച്ചൻ എം. ഡിയിൽ വന്ന് ദീവന്നാസ്യോസുമെത്രാച്ചനെ കണ്ടു. ആളുകളെ എല്ലാം മാററി തനിച്ചു സംസാരിച്ചു ഒടുവിൽ കെറിച്ച് ഇറങ്ങിപ്പോയി.

ട്ടക എന്നീ കാൎയ്യങ്ങളിൽ കുറഞ്ഞൊന്നു നിനക്ക പ്രവൎത്തിക്കാൻ കഴിയുന്നപക്ഷം ഒരാൾ വന്നു ഈ സംഗതി നിന്നോട്ട പറയുകയും നീ അതിനെ നിഷേധിക്കയും ചെയ്താൽ അതു താഴ്മയല്ല അസത്യമാണു്. അങ്ങിനെ പറഞ്ഞതിനു അയാളോട്ട നന്ദിപറകയും ആന്തരീയമായി ദൈവത്തിനു സ്തോത്രം സമൎപ്പിക്കയും ചെയ്കയാണെങ്കിൽ അതാണു താഴ്മ. നമ്മിൽനിന്നു ഒട്ടുവളരെ എടുത്തുകളകയാമെന്നു് ഓൎക്കുക. ഒരാൾ അയാളെത്തന്നെപുകഴിക്കുകയും, അയാളുടെമേൽ നിന്ദാവൎഷം ചൊരിയുകയും മാത്രം ചെയ്താൽ വിനീതനാകയല്ല ചെയ്യുന്നതു്. എന്നാൽ നേരേമറിച്ചു് അന്യർ നമ്മെ ഇടിച്ചുപറകയും അതു് നന്നായി സ്വീകരിക്കയും ചെയ്യുന്നതത്രേ വിനയം.

തങ്ങളുടെ ഗുണഗണങ്ങളേയും, ശക്തികളേയും, കഴിവുകളേയുംപററി വമ്പുപറയുന്ന ആളുകൾ എത്ര അവഹേളിതരാണു്. ചില ആളുകൾക്കു കുത്തുവാക്കുകൾപറയുന്നതിഷ്ടമാണ്. അവർ യുക്തിവാദങ്ങളിലും വിമൎശനങ്ങളിലും വാസ്തവത്തിൽ അപമൎയ്യാദയായി പെരുമാറുന്നു. ഇവിടെ വിനയമില്ല. ഇങ്ങനെയുള്ള സന്ദൎഭത്തിലാണു് വിനയം അവശ്യംവേണ്ടതു്. വിനീതൻ എപ്പോഴും ശക്തനാണു്. എന്നാൽ അന്യരോടുള്ള പെരുമാററത്തിൽ വളരെ ദയവുള്ളവനുമാണു്.

ദൈവത്തിനുവേണ്ടി പ്രവൎത്തിക്കുന്ന ഒരാളിനു വിനയം എത്രയും ആവശ്യമാണു്. വിനയമുള്ള ഒരാളിനെ എളുപ്പത്തിൽ തിരിച്ചറിവാൻ കഴിയും. തങ്ങൾ ചെയ്യുന്ന എല്ലാ കാൎയ്യത്തിനും അഭിനന്ദനവും സ്തുതിയും ഒട്ടനേകം ആളുകൾക്കു വേണം. അവ ലഭിക്കുന്നില്ലെങ്കിൽ അവർ ക്ഷുബ്ധരായിത്തീരുകയും ചെയ്യുന്നു. തക്കതായ കാരണത്താൽ അവരുടെ വേല എടുത്തു മററാളുകൾക്കു കൊടുത്താൽ അവർ ദേഷ്യപ്പെടുന്നു. ഇങ്ങനെയുള്ളവർ തങ്ങളുടെ മഹത്വത്തിനായിട്ടാണു് വേലചെയ്യുന്നതു് ദൈവത്തിന്റെ മഹത്വത്തിനായിട്ടല്ല.

# വിജ്ഞാനവീഥി.

നമ്മുടെ ദൃഷ്ടിയിൽ പെട്ടതും പെടാത്തതുമായ സകല ചരാചരങ്ങൾക്കും കാരണഭൂതൻ സൎവ്വശക്തനായ ദൈവമാണു്. താനൊഴികെ മററാരും നമുക്കാശ്രയമില്ല. ദൈവകാരുണ്യമുണ്ടായാൽ സാധിക്കാത്ത കാൎയ്യവുമില്ല.

വസ്തുമയമായ ഈ ദൃശ്യലോകത്തേക്കാൾ അനുഗ്രഹപ്രദവും അനശ്വരവുമായ ഒരു മഹത്വലോകമുണ്ടെന്നുള്ളതു മനുഷ്യൻ വിസ്മരിക്കരുതു്.

ആത്മീയജീവൻ പ്രാപിച്ചാൽ മാത്രമേ സ്രഷ്ടികൎത്താവിനോട്ട സംസൎഗ്ഗം ചെയ്യുവാൻ സാധിക്കയുള്ളു.

ദൈവാനുകൂല്യമുള്ളവനു സൎവ്വഭാഗ്യങ്ങളും താനേ ഉണ്ടാകുന്നു. ശത്രുക്കളുടെ ഉപദ്രവങ്ങൾ അവനെ ബാധിക്കയില്ല.

സത്യം, ദാനം, ക്ഷമ, സൗശീല്യം, കാരുണ്യം ഇവ എവിടെ കാണുന്നുവോ അവിടെ ദൈവസഹായമുണ്ടു്. അതിനാൽ പരിശുദ്ധമായ ജീവിതം നയിക്കേണ്ടതിനാണു് എല്ലാവരും ശ്രദ്ധിക്കേണ്ടതു്.

തന്റെ അപ്രാപ്തിയെ സുദൃഢമായി രേഖപ്പെടുത്തിക്കൊണ്ടു ദൈവിക പ്രാപ്തിയിലേക്കു തന്നെ പ്രതിഷ്ഠിക്കുന്നതു യഥാൎത്ഥ മനുഷ്യന്റെ പരമാൎത്ഥമായ ആവശ്യമാണു്.

മാതാപിതാക്കന്മാരുടെ ആജ്ഞകളെ ലംഘിച്ചു നടക്കുന്നതു പാപമാകുന്നു. പറയാതെ തന്നെ അവരുടെ കാൎയ്യങ്ങളെ തിരക്കി അറിഞ്ഞു നിറവേററുന്നതാണുത്തമം.

---

വിനയം സമ്പാദിക്കാവുന്നതു് ശ്രമത്താലും ആത്മനിയന്ത്രണത്താലും മാത്രമാണു്. വിനയത്തിലേക്കുള്ള സുനിശ്ചിതമായ വഴി ആത്മതപനത്തിന്റെ വഴി മാത്രമത്രേ.

# പത്രാധിപക്കുറിപ്പുകൾ

## ദനഹാപ്പെരുനാൾ.

ദനഹാ നമ്മുടെ കർത്താവിന്റെ മാമോദീസായെ അനുസ്മരിപ്പിക്കുന്ന മാറാനായ (വലിയ) പെരുനാളാണ്. പൂർവ്വീകകാലങ്ങളിൽ രാക്കുളിപ്പെരുനാൾ എന്ന പേരിൽ ആർഭാടപൂർവ്വം നാം ആചരിച്ചുപോന്നിരുന്ന ഒരു പെരുനാളാണിതു്. എന്നാൽ ഇക്കാലങ്ങളിൽ അതിന്റെ ആചരണത്തിൽ വലിയ ഒരു അനാസ്ഥ സംഭവിച്ചുപോയിട്ടില്ലയോ എന്നു സംശയിക്കേണ്ടിയിരിക്കുന്നു. ചില പള്ളികളിൽ കുർബാനപോലും ഈ ദിവസം ഇല്ലാത്തതായിട്ടറിയാം. ഉള്ള സ്ഥലങ്ങളിൽതന്നെയും ആകർഷണീയമായ ദനഹായുടെ ശുശ്രൂഷകൾ നിർവ്വഹിക്കപ്പെടാതെ ഇരിക്കുന്നുമുണ്ടു്. ഈ ശുശ്രൂഷകൾ ആയുസ്സിൽ ഒരിക്കൽപോലും കണ്ടിട്ടില്ലാത്ത സുറിയാനിക്കാർ ചുരുക്കമല്ലായെന്നു കേൾക്കുന്നതു ചിലർക്കു് ആശ്ചര്യത്തെ ഉളവാക്കിയേക്കാം. അന്നു വാഴ്ത്തുന്നതായ വെള്ളം സൂക്ഷിച്ചുവെച്ചു് അതിന്റെ ഭക്തിപരമായ ഉപയോഗംകൊണ്ടു വാഴ്വുകൾ പ്രാപിക്കുന്ന വിശ്വാസികളും ഇന്നധികം കാണുകയില്ല.

സഭയിൽ ആത്മീയജീവൻ ഉൽപ്പാദിപ്പിക്കുന്നതിനു ദനഹാപ്പെരുനാളിനേയും പുനരുദ്ധരിക്കേണ്ടതാവശ്യമാണ്. മുൻപു സൂചിപ്പിച്ചതുപോലെ ദനഹാ നമ്മുടെ കർത്താവിന്റെ മാമോദീസായെ ആണല്ലോ അനുസ്മരിപ്പിക്കുന്നതു്. പൂർവീകസഭകളിലെല്ലാംതന്നെ ശിശുസ്നാനമാണു നിലവിലിരിക്കുന്നതു്. ആദിമസഭയിൽ ദനഹാപ്പെരുനാളിൽ പ്രായപൂർത്തി വന്നവർ അവരുടെ ശൈശവത്തിൽ മാമോദീസായിൽ മദ്ധ്യസ്ഥന്മാർമൂലം ചെയ്തിട്ടുള്ള ഉന്നതമായ പ്രതിജ്ഞകളെ പുതുക്കുന്ന ഒരു പതിവുണ്ടായിരുന്നു. തൻമൂലം മാമോദീസായിലെ പ്രതിജ്ഞ ഒരു സത്യക്രിസ്ത്യാനിക്കു സജീവമായ ഒരു വാഗ്ദാനമായിത്തന്നെ സ്ഥിതിചെയ്യുന്നതിനു സഹായിച്ചിട്ടുണ്ടു്. ജീവിതത്തിന്റെ പുതുക്കവും അവർക്കു നിരന്തരമായി ഉണ്ടായിക്കൊ

---

മാതാപിതാക്കൾ മക്കൾക്കു സമ്പാദിച്ചുകൊടുക്കേണ്ടതു പ്രധാനമായി ഹൃദയസമാധാനവും അതിനനുയോജ്യമായ സ്വഭാവസംസ്ക്കരണവും ആത്മീയവെളിച്ചവുമാണു്.

ഉത്തമമാതാവിന്റെ പരിശീലനം മഹത്തേറിയ ആദർശങ്ങളുടെ മണ്ഡപമാകുന്നു. മതബോധത്തിന്റെ അടിസ്ഥാനം ബാലഹൃദയത്തിൽ സ്ഥാപിക്കേണ്ടതും മാതാക്കളാണു്.

ഭൂനിവാസത്തിൽവച്ചു സ്വർഗ്ഗീയജീവിതക്രമം പരിശീലിക്കണം. മായമില്ലാത്ത പാലാകുന്ന ദൈവവചനത്തെ ഒരു ശിശുവിനെപ്പോലെ കൈക്കൊള്ളുമ്പോൾ ക്രിസ്തു ജീവനുള്ള ദൈവമാകുന്നുവെന്നറിയും.

ഇപ്പോൾ ലഭിച്ചിരിക്കുന്ന സമയം, പ്രാപ്തി, ധനം എന്നിവ ദൈവത്തിന്റെ വലിയ ദാനങ്ങളാണു്. അവയെ കൈകാര്യംചെയ്യുന്നതു വളരെ സൂക്ഷിച്ചുവേണം. ദൈവശക്തിയെ അതിലംഘിച്ചു മുൻപോട്ടു പോകരുതു്. അവന്റെ അമിതബലത്തിൽ ശക്തിപ്പെട്ടുകൊണ്ടു നിഷ്ക്കളങ്കമായും വിനീതമായും ദൈവത്തെ പിൻതുടരുക.

ഐശ്വര്യംകൊണ്ടഹങ്കരിക്കുന്നവർക്കനുഭവം നാശമാണു്.

പ്രാതികൂല്യങ്ങൾ വന്നണയുമ്പോൾ ദൈവാത്മാവിന്റെ ഗീതങ്ങൾ ആവർത്തിച്ചു പാടി ആത്മവിജയസോപാനത്തിൽ പടിപടിയായി കയറുക. നിർഭാഗ്യാവസ്ഥകൾ ഉണ്ടാകുമ്പോൾ ഇന്നത്തെ അന്ധകാരം നാളത്തെ അരുണോദയമാക്കിത്തീർക്കുവാൻ സൃഷ്ടികർത്താവിനു സാദ്ധ്യമെന്നോർത്തു സന്തോഷത്തോടെ പാടുക. കഷ്ടത സഹിഷ്ണുതയേയും സഹിഷ്ണുത സിദ്ധതയേയും സിദ്ധത പ്രത്യാശയേയും ഉളവാക്കുന്നു.

ണ്ടിരുന്നു. ആധുനികകാലത്തു ശിശുസ്നാനം അർത്ഥശൂന്യമായ ഒരനുഷ്ഠാനമായി കരുതുന്ന ആളുകൾ അപൂർവ്വമല്ല. പുരാതനസഭകളിൽ ചിലതിലെല്ലാം ആത്മീയജീവിതത്തിനു വന്നിട്ടുള്ള താഴ്ച ശിശുസ്നാനംമൂലം ആത്മീയപ്രതിഷ്ഠ ലഭിക്കാതെപോകുന്നതുകൊണ്ടുണ്ടാകുന്നതാണെന്നു വിചാരിക്കുന്ന ആളുകളും ധാരാളമുണ്ട്. ഇക്കഴിഞ്ഞ ലാംബത്തുസമ്മേളനത്തിൽ ശിശുസ്നാനത്തിൽ ഒരു പരിവർത്തനം വരുത്തേണ്ടതിൻെറ ആവശ്യകത ഒരു ചർച്ചാവിഷയമായിരുന്നു. സമ്മേളനം അതിൻെറ ആവശ്യകതയെ അംഗീകരിച്ചില്ലെങ്കിലും ആംഗ്ലേയസഭയിലെ നിസ്സാരമല്ലാത്ത ഒരുപങ്കാളുകൾ മാമോദീസാ പുനരുദ്ധരിക്കേണ്ടതാവശ്യമാണെന്നു വിശ്വസിക്കുന്നവരാണെന്നു തോന്നിപ്പോകുന്നു. പ്രോട്ടസ്റ്റൻറുസഭകളിൽ പലതും പ്രായപൂർത്തി വന്നവരുടെ സ്നാനത്തിൽ വിശ്വസിക്കുന്നവരായിട്ടാണു കാണപ്പെടുന്നതു്.

സഭയുടെ ഉദ്ദേശപ്രകാരം ജ്ഞാനപിതാക്കന്മാരും (God Parents) കുഞ്ഞുങ്ങളുടെ മാതാപിതാക്കന്മാരും അവരവരുടെ കടമകളെ വേണ്ടതുപോലെ നിർവ്വഹിക്കാത്തതുകൊണ്ടാണു് ഇങ്ങനെയുള്ള വൈകല്യം സഭയ്ക്കു വന്നുകൂടിയിട്ടുള്ളതു്. ഇങ്ങനെയുള്ള ഒരു കുറവു സഭയെ നേരിടാതിരിക്കുന്നതിനുള്ള ഒരു മാർഗ്ഗമായിട്ടുകൂടിയാണു മഹാ വി. സഭ ഉദ്ദേശിച്ചിട്ടുള്ളതു്. അതുകൊണ്ടു ക്രിസ്തീയവളിയുടെ ഉത്തമമായ ബോധ്യം വിശ്വാസികളിൽ പുലത്തുന്നതിനു മഹാപ്പെരുനാളിൽ മാമോദീസായിലെ പ്രതിജ്ഞ ആണ്ടുതോറും ആവത്തിച്ചുചെയ്യുന്ന പൂർവ്വികസഭയിലെ ആ രീതി പുനജ്ജീവിപ്പിക്കേണ്ടതു് ഏററവും ആവശ്യമാണു്. തൻമൂലം പഴയ സഭകളിലെ നിർജ്ജീവാവസ്ഥയ്ക്കു് ഒരു പരിഹാരം ഉണ്ടാക്കാവുന്നതാണു്.

## നവീന ഇൻഡ്യയിലെ മതസ്വാതന്ത്ര്യം.

ബ്രിട്ടീഷുഭരണം പിൻവലിക്കയും ഇൻഡ്യാ സ്വാതന്ത്ര്യയാകയും ചെയ്തതോടുകൂടെ ന്യൂനപക്ഷക്കാരുടെ മതസ്വാതന്ത്ര്യം അസ്തമിക്കുമെന്നു പലക്കും ഭീതിയുണ്ടായിരുന്നു. എന്നാൽ പണ്ഡിററു് നെഹ്റുവിൻെറ സ്വാതന്ത്ര്യേച്ഛകൊണ്ടും മനസഹിഷ്ണുതകൊണ്ടും എല്ലാവക്കും മതസ്വാതന്ത്ര്യമുള്ള മതപരമല്ലാത്ത ഒരു രാജ്യമാണു് ഇൻഡ്യയിൽ സ്ഥാപിതമാകാൻ പോകുന്നതെന്നു പ്രഖ്യാപനം ചെയ്യപ്പെട്ടു. ഇതുകൊണ്ടു് ആശങ്കകൾ കുറേയൊക്കെ മാറിയെങ്കിലും കോൺ അസംബ്ളിയിൽ മതസ്വാതന്ത്ര്യം ചിന്താവിഷയമായപ്പോൾ ഡാക്ടർ കെ. എം. മുൻഷി മുതലായ നേതാക്കന്മാർ "മനംമാററമില്ലാത്ത മതപരിവത്തനം നിയമാനുസൃതമല്ലാ"യെന്നുള്ള വ്യവസ്ഥ നിയമാവലിയിൽ ഉൾപ്പെടുത്തണമെന്നു് തീവ്രമായി വാദിച്ചതു് പല മതാനുസാരികൾക്കും മനോവേദനക്കിടയാക്കി എങ്കിലും നിയമനിർമ്മാണത്തിൻെറ അവസാനഘട്ടത്തിൽ പൂർണ്ണമായമതസ്വാതന്ത്ര്യം എല്ലാവക്കും അനുവദിക്കയും അതിനുവേണ്ടി മുൻഷി മുതലായ നേതാക്കന്മാർ ഹാർദ്ദമായി വാദിക്കയും ചെയ്തതു് എല്ലാ സ്വാതന്ത്ര്യേച്ഛുക്കളുടെയും ഹൃദയവേദികളിൽ അനല്പമായ സന്തോഷത്തെ ഉൽപ്പാദിപ്പിച്ച സംഗതിയാണു്. അതിനെ തുടൎന്നു സീ. രാജഗോപാലാചാരി മുതലായ ഉദ്യോഗസ്ഥപ്രമാണികം സ്വാതന്ത്ര്യത്തെ ഹാർദ്ദമായി സ്വാഗതം ചെയ്തതു് ശുഭോദർക്കമായിരിക്കുന്നു.

മതപരിവത്തനസ്വാതന്ത്ര്യത്തെ നിയമദൃഷ്ട്യാ വിഘാതപ്പെടുത്താൻ ശ്രമിച്ചപ്പോൾ അധികം ഹൃദയവേദന ക്രിസ്ത്യാനികൾക്കും മഹമ്മദീയക്കുമാണുണ്ടായതു്. എങ്കിലും ഈ സ്വാതന്ത്ര്യത്തെ ഹനിക്കുന്നതു് മററു മതങ്ങൾക്കും ആപൽക്കരമായിരിക്കുമെന്നു വിചാരമുള്ളവർ ഇല്ലാതില്ലായിരുന്നു. കൂടാതെയും ക്രിസ്തുമതത്തിൻെറ പ്രേഷകവൃത്തിയെപ്പററി ചിലർക്കെല്ലാം അനുകൂലാഭിപ്രായമില്ലായിരുന്നുവെങ്കിലും ക്രിസ്തുമതം ഇൻഡ്യയ്ക്കു ചെയ്തിട്ടുള്ള സേവനം നിസ്തുല്യമാണെന്നു പലക്കും അറിയാമായിരുന്നു. ഹിന്ദുമതത്തിന്മേൽ ക്രിസ്തുമതം ചെയ്ത

സ്വാധീനശക്തി ആദരണീയവും ഹിന്ദുമതത്തിന്റെ ദോഷവശങ്ങളെ നിർമ്മാജ്ജനംചെയ്യുന്നതുമാണെന്നു പരക്കെ ബോദ്ധ്യമുള്ളതാണു്. സ്വാമിവിവേകാനന്ദൻ, രാജാറാംമൊഹൻറോയി ശ്രീരാമകൃഷ്ണപരമഹംസൻ മുതലായ ഹിന്ദുമതോപദേഷ്ടാക്കന്മാർ ക്രിസ്തുമതത്തിന്റെ സ്വാധീനശക്തിയിൽ പെട്ടവരാണെന്നു സർവ്വസമ്മതമാണു്. ശ്രീകൃഷ്ണപരമഹംസൻ ബെലൂർമട്ടിൽ ക്രിസ്തുവിന്റെ ജനനപ്പെരുനാൾ തന്നെ ആഘോഷിക്ക പതിവായിരുന്നു. ഈ അടുത്തകാലത്തുണ്ടായിട്ടുള്ള ഹൈന്ദവമതപരിഷ്ക്കാരത്തിന്റെ ഏററവും മുന്നണിയിൽ നില്ക്കുന്നതു് ക്ഷേത്രപ്രവേശനമാണു്. ക്രിസ്തുമതമല്ലാതെ എന്താണു് ഈ പ്രസ്ഥാനത്തിനു വഴിതെളിച്ചിട്ടുള്ളതു്?

ഏതായാലും ഒരു സംഗതി സുവിദിതമാണു്. ഇൻഡ്യ ബ്രിട്ടീഷ്ഭരണത്തിലിരുന്നപ്പോൾ ബ്രിട്ടീഷ്രാജാവിന്റെ മതത്തോടു നാട്ടുകാർക്കുണ്ടായിരുന്ന വിപ്രതിപത്തി മാറുകയും സ്വതന്ത്രഇൻഡ്യ ക്രിസ്തുമതത്തെ അനുഭാവപൂർവം വീക്ഷിക്കുന്ന ഒരു മനോഭാവം സമാഗതമാകയും ചെയ്തിരിക്കുന്നു. ക്രിസ്തുമതത്തോടു സ്വതന്ത്ര ഇൻഡ്യ കാണിക്കുന്ന അനുരഞ്ജനമനോഭാവം കാലക്രമത്തിൽ ഇൻഡ്യയ്ക്കു് അനുകൂലമായി ഭവിക്കുന്നതാണു്.

## ഒരു ക്രൈസ്തവ പ്രസ്ഥാനം സുറിയാനിസഭയിൽ സമാരംഭിക്കേണ്ടതിന്റെ ആവശ്യകത.

ലണ്ടൻ പട്ടണത്തെ ക്രൈസ്തവ സ്വാധീനത്തിൽ കൊണ്ടുവരുന്നതിനുള്ള ഭീമമായ ഒരു പരിശ്രമം പുണ്യാത്മാവായ ഇപ്പോഴത്തെ ലണ്ടൻ ബിഷോപ്പായ ഡാക്ടർ വാണ്ടിന്റെ പരിശ്രമഫലമായി ഉൽഘാടനം ചെയ്തിരിക്കയാണു്. ഇതു് ഏകദേശം ഒരാണ്ടത്തേക്കു നീണ്ടുനിൽക്കുന്നതും ഇടവകയുടെ നാനാഭാഗങ്ങളെയും ഒരുപോലെ സ്പർശിക്കുന്നതും വിവിധ തൊഴിലുകളിൽ ഇരിക്കുന്നവരെ സ്വാധീനപ്പെടുത്തുന്നതിനു പര്യാപ്തമായിട്ടുള്ള വിധത്തിൽ ക്രോഡീകരിച്ചിട്ടുള്ളതുമാണു്. അതു ഭീമമായ ഒരു പൊതുയോഗത്തോടുകൂടെ ആൽബർട്ടു് ഹോളിൽ വച്ചു് ഉൽഘാടനം ചെയ്തിരിക്കുന്നു. ഇടവകയെ ആകമാനം സ്പർശിക്കത്തക്ക വിധത്തിൽ പ്രവർത്തനം നടത്തുന്നതിനു സന്നദ്ധതയുള്ള സ്ത്രീപുരുഷന്മാരെയും പുരോഹിതന്മാരെയും അല്ലാത്തവരെയും ഇടവകയുടെ നാനാഭാഗങ്ങളിൽ നിന്നും കൂട്ടിച്ചേർത്തിട്ടുണ്ടു്. ഇവർ ഓരോ പള്ളിയിടവകയിലും ചെന്നു പുരുഷന്മാരുടെയും സ്ത്രീകളുടെയും കുഞ്ഞുങ്ങളുടെയും ഇടയിൽ മതചൈതന്യം ഉണ്ടാകത്തക്കവിധത്തിൽ പ്രവർത്തനം ആരംഭിച്ചിരിക്കുന്നു. ഇവർ പുരോഹിതന്മാരെ സുവിശേഷപ്രസക്തിയുള്ളവരാക്കത്തക്കവിധത്തിൽ അവർക്കുള്ള സുവിശേഷക്ലാസ്സു്, ആത്മീയ പ്രബുദ്ധത ഉണ്ടാകത്തക്കവണ്ണം പ്രായപൂർത്തിയുള്ളവരുടെ ക്ലാസ്സ്, സ്ത്രീസമാജങ്ങൾ, കുഞ്ഞുങ്ങൾക്കുള്ള സണ്ടേസ്കൂളുകൾ, യുവജനപ്രസ്ഥാനങ്ങൾ, വെളിംപ്രസംഗങ്ങൾ മുതലായവ നടത്തുന്നു. ഈ വേലയുടെ ആകർഷണീയമായ ഒരു ഭാഗം ഓരോ പള്ളിയിടവകയിൽനിന്നും ഓരോ കൂട്ടം ആളുകൾ സുവിശേഷസാക്ഷ്യത്തിനുവേണ്ടി അന്യ ഇടവകകളിൽ പോകുക എന്നുള്ളതാണു്. തന്മൂലം സ്വന്ത ഇടവകകളിൽ ചെയ്യാൻ പാടില്ലാത്തതു് അന്യ ഇടവകകളിൽ ചെയ്യാവുന്നതാണു്. കാലംചെയ്ത ബിഷപ്പു് ടെമ്പിളിനു് വളരെ താൽപ്പര്യമുള്ള ഒരു വേല ആയിരുന്നു ഇതു്. ക്രിക്കററുകളിക്കു പരിശീലനം ആവശ്യമുള്ളതുപോലെ ഈ സാക്ഷിത്വത്തിനും പരിശീലനം ആവശ്യമാണെന്നു് അദ്ദേഹം പറയാറുണ്ടായിരുന്നു.

ഇതുപോലെയുള്ള ഒരു ക്രൈസ്തവ പ്രസ്ഥാനം (Christian Action) സുറിയാനിസഭയിലും ആരംഭിക്കുന്നതു് സുറിയാനിസഭയുടെ ആത്മീയ നില പരിപാലിക്കുന്നതിനു സഹായിക്കുന്നതാണു്.

## രക്ഷാസൈന്യനേതാവിൻെറ ഇൻഡ്യാസന്ദർശനം.

രക്ഷാസൈന്യം ഏകദേശം 80 കൊല്ലങ്ങൾക്കു മുമ്പെ ആംഗ്ലേയസഭയിൽ ആരംഭിച്ച ഒരു നവീകരണപ്രസ്ഥാനമാണ്. അക്കാലത്തെ ആംഗ്ലേയസഭ കൂലിവേലക്കാരുടെയും മററും ദുരിതാവസ്ഥയിൽ വേണ്ടതുപോലെയുള്ള അനുഭാവം പ്രകടിപ്പിക്കാതെ മാമൂലനുസരിച്ചുള്ള, നിർജ്ജീവമായ മതാനുഷ്ഠാനങ്ങളിൽ മാത്രം ശ്രദ്ധാലുവായിരിക്കുന്ന എന്നുള്ള ദുരവസ്ഥയ്ക്കു പരിഹാരമായിട്ടാണു വില്യം ബൂത്ത് എന്ന മഹാൻ രക്ഷാസൈന്യം എന്ന സ്ഥാപനവുമായി രംഗപ്രവേശം ചെയ്തതു്. ചൂടില്ലാത്ത മതം തനിക്കു വെറുപ്പാണെന്ന് അദ്ദേഹം പറയുക പതിവായിരുന്നു. സഭയിലെ ആരാധനകളിലും കൂദാശക്രമങ്ങളിലും തനിക്ക് ഒട്ടുംതന്നെ ചൂടു കണ്ടെത്താൻ കഴിഞ്ഞില്ല. അഗതികളേയും വിധവകളേയും ശുശ്രൂഷിക്കുന്നതിൽ മാത്രമേ അദ്ദേഹത്തിനു യഥാർത്ഥമതം കണ്ടെത്താൻ കഴിഞ്ഞുള്ളു. ഈ അഭിപ്രായഗതിയോടുകൂടെ സഭയുടെ വിലയേറിയ അനേക അനുഷ്ഠാനങ്ങളെ അദ്ദേഹം വലിച്ചെറിഞ്ഞുകളഞ്ഞു. കൂദാശകൾകൊണ്ടദ്ദേഹത്തിനുപയോഗമില്ലായിരുന്നു. മാമോദീസായ്ക്കു പകരം സൈന്യത്തിൻെറ പതാകവന്ദനം മതിയെന്ന് അദ്ദേഹം തീരുമാനിച്ചു. വയലിലെ കളകളെ അദ്ദേഹം നിർമ്മാർജ്ജനം ചെയ്യാൻ ശ്രമിച്ചതോടുകൂടെ വിലയേറിയ അനേക ഗോതമ്പുതൈകളേയും അദ്ദേഹം നശിപ്പിച്ചു. ആംഗ്ലേയസഭയ്ക്കു് അദ്ദേഹത്തോടനുഭാവം പ്രദർശിപ്പിക്കാൻ കഴിഞ്ഞില്ല. വലുതായ ഒരു ലോകമഹാസേവനത്തിനുശേഷം അദ്ദേഹം മരിച്ചപ്പോൾ വെസ്റ്റ്മിനിസ്റ്റർ ആബിയിൽ അദ്ദേഹത്തെ അടക്കുന്നതിനുതന്നെ ആംഗ്ലേയസഭ വിസമ്മതിച്ചു. ഇദ്ദേഹത്തിൻെറ സേവനലഹരിയിൽപ്പെട്ടു സഭയെ അനേകർ നിഷ്കാസനം ചെയ്യാൻ ശ്രമിച്ചതിനെ തടയാനാണു "സഭാസൈന്യം" എന്നൊരു പ്രസ്ഥാനം പ്രെബിൻഡറി കാർലിൽ ആംഗ്ലേയസഭയിൽ ആരംഭിച്ചതു്.

വില്ല്യംബൂത്തിൻെറ സാമൂഹ്യസേവനപ്രസക്തിയും ആത്മാക്കളെപ്പററിയുള്ള എരിവും ഉച്ചനിലയിൽ എത്തിയിരുന്നതുകൊണ്ടു് അനേകർ അദ്ദേഹത്തെ അനുഗമിച്ചു. ആംഗ്ലേയർ അദ്ദേഹത്തെ തീവ്രമായി എതിർത്തെങ്കിലും വലിയ വിജയമാണ് അദ്ദേഹത്തിൻെറ വേലയ്ക്കുണ്ടായതു്. അദ്ദേഹത്തിൻെറ ജീവിതകാലത്തുതന്നെ സൈന്യം ലോകത്തിൻെറ നാനാവശങ്ങളിലേക്കും പടർന്നു. സൈന്യത്തിൻെറ നേതൃത്വം സ്വകുടുംബത്തിൽതന്നെ പാരമ്പര്യമായി സ്ഥിതിചെയ്യണമെന്നുള്ള കുടുംബാംഗങ്ങളുടെ അഭിനിവേശം ചില കുഴപ്പങ്ങൾക്കൊക്കെ ഇടയാക്കിയെങ്കിലും തെരഞ്ഞെടുപ്പുമൂലം നേതാക്കന്മാരെ നിയമിക്കുന്ന ഏർപ്പാടു നടപ്പിൽ വന്നു. ഇപ്പോഴത്തെ നേതാവായ ജനറൽ ഓസ്ബോൺ താണ നിലയിൽനിന്നുയർന്ന ഒരാളാണ്. ഇപ്പോൾ സൈന്യത്തിൻെറ വേല 50 രാജ്യങ്ങളിൽ ഏകദേശം 50 ഭാഷകളിൽ ചെയ്യപ്പെടുന്നുണ്ടു്. 150 മാസികകൾ അവരുടെ വകയായി പ്രസിദ്ധംചെയ്യുന്നുണ്ടു്. കഷ്ടപ്പെടുന്നവരെ സഹായിക്കാനായുള്ള അനേക സ്ഥാപനങ്ങൾ അവർക്കുണ്ടു്. അഗതിമന്ദിരങ്ങൾ, അനാഥശാലകൾ, കുഷ്ഠരോഗാശുപത്രികൾ, ഭ്രാന്താശുപത്രികൾ, കൈത്തൊഴിൽ ശാലകൾ മുതലായ നിരവധി സാധുസേവനസ്ഥാപനങ്ങൾ നിലവിലിരിക്കുന്നു. ഇൻഡ്യയിലെ വേല തുടങ്ങിയിട്ടു 60 കൊല്ലങ്ങളെ ആയിട്ടുള്ളുവെങ്കിലും വിസ്തൃതമായ ഈ രാജ്യത്തിൻെറ നാനാദേശങ്ങളിലും അവർ എത്തിച്ചേർന്നിട്ടുണ്ടു്. പരസേവനാർത്ഥം അവർ ചെയ്യുന്ന വേലകൾ സ്തുത്യർഹമാണ്.

യേശുക്രിസ്തുവിനോടുള്ള ഭക്തിയിൽനിന്നുമാണു ത്യാഗസംപൂർണ്ണമായ ഈ വേല ചെയ്യുന്നതു്. സഭാവിശ്വാസം അവർക്കില്ലാത്തതിൽ നാം ദുഃഖിക്കുന്നെങ്കിലും അവരുടെ ക്രിസ്തു

# വിശ്വാസസ്ഥിരത.

(വി: കാതോലിക്കാബാവാ തിരുമനസ്സുകൊണ്ട്
10.6.124-ൽ കോട്ടയം പഴയസെമിനാരി ചാപ്പലിൽവച്ചു ചെയ്ത പ്രസംഗം)

കർത്താവിനാൽ അനുഗ്രഹിക്കപ്പെട്ടവരെ!

ഇപ്പോൾ ദനഹായുടെ ദിവസങ്ങളാണല്ലോ. ദനഹാ എന്നു പറഞ്ഞാൽ ഉദയം എന്നർത്ഥമാണ്. കർത്താവിന്റെ മാമോദീസാദിവസം ദനഹായായി നാം കൊണ്ടാടുന്നു. അന്ധകാരത്തിലിരുന്ന ജനത്തിനു തന്റെ മാമോദീസാമൂലം വലിയൊരു വെളിച്ചം ഉദിച്ചു. അന്നു ത്രിത്വം വെളിപ്പെട്ടു. പുത്രൻ യോർദ്ദാനിൽ മാമോദീസാ മുങ്ങുന്നു. വി: റൂഹാ ആവസിക്കുന്നു. പിതാവു സംസാരിക്കുന്നു. ഇതിനു മുമ്പ് ഒരിക്കലും ത്രിത്വം ഇപ്രകാരം വെളിപ്പെട്ടിട്ടില്ല. വെള്ളത്തിലുള്ള, മിശിഹാതമ്പുരാന്റെ മാമോദീസാമൂലം ഈ പ്രകാശം ഉദിച്ചു. ആദാമിന്റെ സന്തതിക്കു ലോകാവസാനംവരെയും വെള്ളംമൂലമുള്ള ഈ ഉദയം ഉണ്ടായിരിക്കും.

ആദാമിനെ രക്ഷിക്കുന്നതിന് അവന്റെ പുത്രൻതന്നെയാണു വേണ്ടതു്. "സ്ത്രീയുടെ സന്തതി സർപ്പത്തിന്റെ തലയെ ചതയ്ക്കും." ആദാമിന്റെ കാലംമുതൽ, ഒരു രക്ഷിതാവിനുവേണ്ടി ലോകം നോക്കിപ്പാർത്തു. അനേകം പരിശുദ്ധന്മാർ പഴയനിയമകാലത്തുണ്ടായിട്ടുണ്ട്. അവരിൽ പലരും വലിയ അത്ഭുതങ്ങളും അടയാളങ്ങളും പ്രവർത്തിച്ചവരായിരുന്നു. അവർ ചെങ്കടലിനെ ഭാഗിച്ചു. പാറകളെ പിളർന്നു ജലം പുറപ്പെടുവിച്ചു. സീനായിപർവ്വതത്തിൽ നിന്നു കല്പനകൾ വാങ്ങി. ജലത്തിൽനിന്ന് ഇരുമ്പിനെ പൊക്കി. ആകാശത്തിൽനിന്ന് അഗ്നിയിറക്കി. ഉടലോടെ മേൽപ്പോട്ട് എടുക്കപ്പെട്ടു. മരിച്ചവരെ ഉയിർപ്പിച്ചു. എങ്കിലും ആദാമിന്റെ കടം വീട്ടാൻ അവർ പ്രാപ്തരായില്ല. അതിനാൽ ആദാമിനെ രക്ഷിപ്പാൻ ദൈവപുത്രൻതന്നെ മനുഷ്യാവതാരം ചെയ്തു; നീതി നിവൃത്തിച്ചുകൊണ്ട് ഈ ലോകത്തിൽ സഞ്ചരിച്ചു. സ്നാനമേൽക്കുന്നതിനു യോഹന്നാന്റെ അടുക്കൽ ചെന്നു. യോഹന്നാൻ ഭ്രമിച്ചുപോയി. അയ്യോ! തിരുമേനി സ്നാനം ഏൽക്കുവാൻ എന്റെ അടുക്കലേക്കു വരുന്നുവോ? ഞാൻ അവിടുത്തെ കയ്യാൽ സ്നാനമേൽക്കേണ്ടതല്ലയോ എന്ന് അവൻ പറയുന്നു. "ഇപ്പോൾ സമ്മതിക്ക, ഇങ്ങനെ സകല നീതിയും നിവൃത്തിക്കേണ്ടതാകുന്നു" (മത്താ. 3:13-15) എന്നു കർത്താവ് ആജ്ഞാപിക്കുന്നു. സകല സൃഷ്ടികളുടെയും ഉടയവനായ കർത്താവ് ഒരു മനുഷ്യന്റെ കയ്യാൽ സ്നാനമേൽക്കാൻ തിരുവിഷ്ടമായി. ഒരു പാവപ്പെട്ട സ്ത്രീയുടെ മകനാകാൻ താൻ ലജ്ജിക്കാഞ്ഞപ്രകാരം യോഹന്നാനിൽനിന്നു സ്നാനമേൽക്കാനും ലജ്ജിച്ചില്ല.

നിങ്ങൾ പുറപ്പെട്ടു പിതാവിന്റെയും പുത്രന്റെയും വി. റൂഹായുടെയും നാമത്തിൽ മാമോദീസാ മുക്കുവിൻ (മത്താ.28:9) എന്നുതാൻ തന്റെ അപ്പോസ്തോലന്മാരോടു കല്പിച്ചു. ഒരുവൻ രക്ഷിക്കപ്പെടണമെങ്കിൽ മാമോദീസാ

---

ഭക്തിയെ നാം ആദരിക്കേണ്ടതാണ്. ഐക്യസഭാപ്രസ്ഥാനം പുരോഗമിക്കുന്നതോടുകൂടെ അവരും സഭയിൽ വിശ്വസിക്കുമെന്നു നമുക്കാശിക്കാം. ഇൻഡ്യപോലെ 40 കോടി പ്രജകളുള്ള ഒരു രാജ്യത്തു് അവർ ചെയ്യുന്ന സാക്ഷ്യം നാം വിലമതിക്കയും ത്യാഗസമ്പൂർണ്ണമായ സേവനം നാം കണ്ടുപഠിക്കയും ചെയ്യേണ്ടതാണ്.

മുങ്ങണം. ഒരുവൻ മാമോദീസാ മുങ്ങുമ്പോഴാണ് അവനു സ്വർഗ്ഗം തുറക്കപ്പെടുന്നതു്. മിശിഹാതമ്പുരാൻ മാമോദീസാ മുങ്ങിയപ്പോൾ സ്വർഗ്ഗം തുറക്കപ്പെട്ടു. പരിശുദ്ധ റൂഹാ തന്റെ മേൽ ആവസിച്ചു. താൻ ദൈവമാണെങ്കിലും മനുഷ്യപ്രകാരം "ഇവൻ എന്റെ പ്രിയപുത്രൻ" എന്ന സ്ഥാനം കിട്ടിയതു് അന്നാണു്. ആകയാൽ വിശ്വസിക്കുന്നവരെ പിതാവിന്റെയും പുത്രന്റെയും വി.റൂഹായുടെയും നാമത്തിൽ മാമോദീസാ മുക്കണം. പ്രിയരെ! ഇതു വിശ്വാസത്തിന്റെ അടിസ്ഥാനമാണു്. ഇതിലെന്താണു് ഇത്ര വലിയ സംഗതി എന്നു ചോദിക്കുന്നവരുണ്ടു്. ഇതൊന്നും മനുഷ്യബുദ്ധിയിൽപെട്ടതല്ല. മനുഷ്യാവതാരം തുടങ്ങിയ കാര്യങ്ങൾ ദിവ്യവിചാരണയിൽപെട്ടവയാണു്.

കർത്താവിനു് അനേകം ശിഷ്യന്മാരുണ്ടായിരുന്നുവെങ്കിലും മാമോദീസാ മുക്കുന്നതിനുള്ള അധികാരം എല്ലാവർക്കും കൊടുത്തില്ല. തന്റെ മാതാവിനും ശുദ്ധിമതികൾക്കും ഈ അധികാരം കൊടുത്തില്ല. പിന്നെയോ തന്റെ പന്ത്രണ്ടു അപ്പോസ്തോലന്മാർക്കു മാത്രമാണു കൊടുത്തതു്. പന്ത്രണ്ടുപേരിൽ ഒരുവൻ പോയിട്ടു് ആ സ്ഥാനത്തേക്കു വേറൊരുവനെ എടുത്തു. അനന്തരം ബർന്നബാസിനെയും, ഉപദ്രവിയായിരുന്ന പൗലൂസിനെയും അപ്പോസ്തോലന്മാരായി തെരഞ്ഞെടുത്തു. ആ സ്ഥാനത്തിനു യോഗ്യന്മാരെ പരിശുദ്ധാത്മ നിയോഗപ്രകാരമാണു നിശ്ചയിക്കുന്നതു്. ഇതിൽനിന്നും മാമോദീസാ മുക്കുവാനും അതുപോലെ മറ്റു കൂദാശകൾ അനുഷ്ഠിക്കുവാനും അതിലേക്കു പ്രത്യേകം അധികാരം സിദ്ധിച്ചിരിക്കണം എന്നു വ്യക്തമാണല്ലോ.

വിശ്വാസവിപരീതികളോടു സംസർഗ്ഗം ചെയ്യുന്നതിൽ എന്തു ദോഷമാണുള്ളതു് എന്നുള്ള അഭിപ്രായക്കാരുണ്ടു്. അവരുമായി വിവാഹബന്ധത്തിൽ ഏർപ്പെടുന്നതുകൊണ്ടു തെറ്റില്ല എന്നും അവർക്കഭിപ്രായമുണ്ടു്. വിശ്വാസവിപരീതികളുമായുള്ള ബന്ധം ദോഷകരവും അവരുമായി വിവാഹബന്ധത്തിൽ ഏർപ്പെടുന്നതു പാപകരവുമാകുന്നു. സഭ ഒരിക്കലും ഇതിനു് അനുവദിച്ചിട്ടില്ല. അങ്ങനെ പ്രവർത്തിക്കുന്നതു് ഒരിക്കലും നീതീകരിക്കാവുന്നതുമല്ല. "ഇൻഡ്യയെ സംബന്ധിച്ചു നോക്കുന്നതായാൽ എപ്പിസ്കോപ്പൽസഭകളായ യാക്കോബായ ആംഗ്ലേയ മാർത്തോമ്മാ വിഭാഗങ്ങൾ യോജിക്കേണ്ടതാവശ്യമാണു്. ഈ മൂന്നു സഭകൾക്കും വിശ്വാസത്തിൽ കാതലായുള്ള കാര്യങ്ങളിൽ യോജിപ്പുണ്ടു്. യോജിപ്പിനു വിഘാതമായി നിൽക്കാവുന്നതു് വൈദികന്മാരും മററുമായിരിക്കും. എന്നാൽ സഭാംഗങ്ങൾ ഈ വ്യത്യാസങ്ങൾ കാര്യമായി പരിഗണിക്കാതിരിക്കുന്നതു് അഭിനന്ദനീയമായിരിക്കും" എന്നിപ്രകാരം ഒരു സഭാദ്ധ്യക്ഷന്റെ പ്രസംഗം പത്രത്തിൽ വായിക്കാൻ ഇടയായി. ഇതു നമ്മുടെ ആളുകളെ വഴിതെററിക്കുന്ന ഒരു പ്രസ്താവനയത്രേ. നാമും മാർത്തോമ്മാ ഇംഗ്ലീഷ് സഭകളും തമ്മിൽ കാതലായ വിശ്വാസവ്യത്യാസങ്ങളാണുള്ളതു്. പഴയ ആംഗ്ലേയസഭ തന്നെ ഇപ്പോൾ ഇവിടെയില്ല. സൗത്തു് ഇൻഡ്യൻ യൂണിയൻ സഭയാണു് ഇപ്പോൾ ഉള്ളതു്. ആംഗ്ലേയസഭ ഇവരുമായുള്ള സംസർഗ്ഗം നിരോധിച്ചിരിക്കയാണു്. അവർ അങ്ങനെ ചെയ്യാനുണ്ടായ കാരണം എന്താണെന്നു നാം ചിന്തിക്കേണ്ടയോ? നമുക്കു് ഏഴു കൂദാശകളുണ്ടു്. ഇംഗ്ലീഷുകാർക്കു് രണ്ടു കൂദാശകളേയുള്ളു. മാർത്തോമ്മാക്കാർക്കു് എത്ര കൂദാശയുണ്ടെന്നു് ഇനിയും വ്യക്തമാകേണ്ടിയിരിക്കുന്നു. വല്ലതുമുണ്ടെങ്കിൽ തന്നെയും അവ യഥാർത്ഥത്തിൽ ആദരിക്കപ്പെടുന്നുണ്ടോ എന്നു നിശ്ചയമില്ല. മാമോദിസാമൂലം പരിശുദ്ധാത്മാവു ലഭിക്കുന്നു എന്നുള്ള വിശ്വാസം തന്നെ പ്രോട്ടസ്റ്റന്റുസഭകൾക്കില്ല. വി. കുർബാന സാക്ഷാൽ, കർത്താവിന്റെ തിരുശരീരരക്തങ്ങളാണെന്നാണു നാം വിശ്വസിക്കുന്നതു്. "മനുഷ്യപുത്രന്റെ ശരീരം ഭക്ഷിക്കയും രക്തം കുടിക്കയും ചെയ്യാതിരുന്നാൽ നിങ്ങൾക്കു ജീവനില്ല" (യോഹ 6:53) എന്നു കർത്താവു വളരെ

വ്യക്തമായി കൽപ്പിച്ചിരിക്കുന്നു. എന്നാൽ വി. കുർബാന ഓർമ്മയ്ക്കു മാത്രമായി ചെയ്യപ്പെടുന്നു എന്നാണ് പ്രൊട്ടസ്റ്റൻറുസഭകൾ പഠിപ്പിക്കുന്നത്. ഇങ്ങനെ വളരെ പറയാനുണ്ട്. ഈ സഭകളുമായിട്ട് എങ്ങനെയാണു വിശ്വാസകാര്യങ്ങളിൽ യോജിപ്പുണ്ടാകുന്നത് എന്നു നാം ചോദിക്കുന്നു. "നീതിക്കും അധർമ്മത്തിനും തമ്മിൽ എന്തു ബന്ധം. അന്ധകാരത്തിനും വെളിച്ചത്തിനും തമ്മിൽ എന്തു ചേർച്ച. വിശ്വാസിക്ക് അവിശ്വാസിയുമായി എന്തു ഓഹരി" 2 കോരി. 6:15) കാതലായ കാര്യങ്ങളിലുള്ള യോജിപ്പു കാണിക്കാൻ യാക്കോബായ-ആംഗ്ലേയ-മാർത്തോമ്മാ സഭാംഗങ്ങൾ പരസ്പരം വിവാഹബന്ധത്തിൽ ഏർപ്പെടുന്നു എന്നുള്ള ഒരു സംഗതി ചൂണ്ടിക്കാണിക്കുന്നുണ്ട്. അന്യസമുദായത്തിലേക്ക് അയച്ച മക്കൾ നശിച്ചുപോയി എന്ന് ഒരു മാതാപിതാക്കളും വിചാരിക്കുന്നില്ല എന്നു പ്രസ്താവിക്കുന്നു. എന്നാൽ ഈ പ്രവൃത്തി സഭകൾ തമ്മിലുള്ള യോജിപ്പിനെയോ കാതലായ വിശ്വാസങ്ങളിലുള്ള യോജ്യതയെയോ അല്ല കാണിക്കുന്നത്. വ്യക്തികളുടെ സ്വന്ത ഇഷ്ടം മാത്രമാണ് ഇതിലുള്ളത്. അപമര്യാദ കീഴ്മര്യാദയാകുന്നതല്ലല്ലോ. "നിങ്ങൾ അവിശ്വാസികളോട് ഇണയില്ലാപ്പിണ കൂടരുത്" (2 കോരി. 6:14) എന്നത്രെ അപ്പോസ്തോലൻ ആജ്ഞാപിക്കുന്നത്.

നമ്മുടെ സഭ സത്യസഭയാണ്. നമ്മുടെ സഭ പ്രൊട്ടസ്റ്റൻറുസഭകളിൽപ്പെട്ടതല്ല. പിന്നെയോ ഭൂലോകമെങ്ങുമുള്ള ഓർത്തഡോക്സ് കാതോലികസഭകളിൽപ്പെട്ടതാണ്. അവയോടല്ലാതെ മററു സഭകളോടു നമുക്കു ബന്ധമുണ്ടാകുന്നതല്ല. സൗത്ത് ഇൻഡ്യൻ, മാർത്തോമ്മാസഭകൾ പ്രൊട്ടസ്റ്റൻറുസഭകളിൽപ്പെട്ടവയാണ്. റോമൻ കത്തോലിക്കർപോലും നമ്മുടെ കൂദാശകളും പട്ടത്വവും അംഗീകരിക്കുന്നു. ഈജിപ്തായക്കാർ അർമ്മനായക്കാർ ഇവർ നമ്മുടെ വിശ്വാസമുള്ളവരാണ്. നമ്മെ ഉപദ്രവിച്ച റോമാക്കാർ നാം പാപ്പായെ സ്വീകരിക്കണമെന്നോ പറയുന്നുള്ളു. ഏഴു സുന്നഹദോസുകൾ സ്വീകരിച്ചാൽ മതിയെന്നു ഗ്രീക്കുകാരും പറയുന്നുള്ളു. എല്ലാ വിശ്വാസവിപരീതവുംപോലെ പ്രൊട്ടസ്റ്റൻറ് വിശ്വാസവിപരീതവും നമുക്കു സ്വീകാര്യമല്ല. യേശുക്രിസ്തുവിൻെറ നാമമല്ലേ അവരും പറയുന്നത് എന്നു ചിലർ ചോദിക്കും. യേശുക്രിസ്തു എന്നു പറയുന്നതുകൊണ്ടു മാത്രം ഒരുവൻ ക്രിസ്ത്യാനിയാകയില്ല. "എന്നോടു കർത്താവേ കർത്താവേ എന്നു പറയുന്നവനെവനുമല്ല സ്വർഗ്ഗത്തിലുള്ളവനായ എൻെറ പിതാവിൻെറ ഇഷ്ടം ചെയ്യുന്നവനത്രെ സ്വർഗ്ഗരാജ്യത്തിൽ പ്രവേശിക്കുന്നത്" (മത്താ 7:21) പിശാചുക്കളും യേശുക്രിസ്തു ദൈവമാണെന്നു വിശ്വസിക്കുന്നു. ഭൂതങ്ങളും യേശുക്രിസ്തുവിൻെറ നാമത്തിൽ ഏററുപറയുന്നുണ്ട്. "കർത്താവേ, നിൻെറ നാമത്തിൽ ഞങ്ങൾ പ്രവചിക്കയും ഭൂതങ്ങളെ പുറപ്പെടുവിക്കയും വളരെ വീര്യപ്രവൃത്തികൾ ചെയ്കയും ചെയ്തില്ലയോ എന്നു പലരും ആ നാളിൽ എന്നോടു പറയും. അന്നു ഞാൻ അവരോട് പോകുവിൻ ഞാൻ ഒരുനാളും നിങ്ങളെ അറിഞ്ഞിട്ടില്ല എന്നു പറയും" (മത്താ 7:22-23)

വിശ്വാസവിപരീതികളോടു സംസർഗ്ഗം ചെയ്കയോ കുശലം പറകയോ ചെയ്യരുതെന്നത്രെ വി. യോഹന്നാൻശ്ലീഹാ പറഞ്ഞിട്ടുള്ളത് (2 യോ. 10) ഇതു ശ്ലീഹായുടെ മനസ്ഥിതി വച്ച് എഴുതിയതാണെന്നത്രെ മാർത്തോമ്മാസഭയിൽപ്പെട്ട ഒരു മാന്യൻ ഒരിക്കൽ പറഞ്ഞത്. എന്നാൽ നമ്മുടെ സഭ പഠിപ്പിക്കുന്നത് വി. വേദപുസ്തകം പരിശുദ്ധാത്മനിശ്വാസത്താൽ എഴുതപ്പെട്ടു എന്നാണ്. "ഞാൻ വിശ്വാസവിപരീതികളോടു സംസർഗ്ഗം ചെയ്തു. അന്യായമായി അവരെ സ്നേഹിച്ചു" ഇതു കുമ്പസാരത്തിൽ ഏററുപറയേണ്ടതായി മരണകരമായ പാപങ്ങളുടെ പട്ടികയിൽ ചേർത്തിട്ടുള്ള പാപമാണ്. "കർത്താവേ, വിശ്വാസവിപരീതത്തെ നശിപ്പിക്കേണമേ, നിൻെറ ആടുകളെ സംരക്ഷിക്കേണമേ" എന്നിങ്ങനെ വി. കുർബ്ബാനയിൽ നാം ചൊല്ലുന്നുണ്ട്.

"യോജിപ്പിനു വിഘാതമായി നിൽക്കുന്നതു് വൈദികന്മാരും മററുമായിരിക്കും എന്നാൽ സഭാംഗങ്ങൾ ഈ വ്യത്യാസങ്ങൾ കാര്യമായി പരിഗണിക്കാതിരിക്കുന്നതു് അഭിനന്ദനീയമായിരിക്കും." എന്നും "ഒന്നാകുന്നതിനു ശ്രമിക്കുന്നതിൽ പ്രധാനഭാഗം വഹിക്കേണ്ടതു് അത്മേനികളും പ്രത്യേകിച്ചു യുവാക്കന്മാരുമാണു്" എന്നും മേൽപറയപ്പെട്ട പ്രസംഗത്തിൽ പ്രസ്താവിച്ചുകാണുന്നു. കാതോലികവും ഐഹികവുമായ അടിസ്ഥാനത്തിലുള്ള ഒരു യോജിപ്പിനു് ആരും എതിരല്ല. എന്നാൽ യോജിപ്പു് അത്മേനികളും യുവാക്കന്മാരും മാത്രം ചേർന്നു നടത്തേണ്ട ഒന്നാണെന്നു കാതോലികസഭകളൊന്നും സമ്മതിക്കുന്നതല്ല. കാതലായ വിശ്വാസങ്ങളിൽ വ്യത്യാസമുള്ളപ്പോൾ ഈ വിധത്തിൽ ഒരു യോജിപ്പിനു് അത്മേനികളെയും യുവാക്കന്മാരേയും പ്രബോധിപ്പിക്കുന്നതു് ദുരുദ്ദേശമാണെന്നു മനസ്സിലാകാത്തതു് ആർക്കാണു്. ഈ തന്ത്രങ്ങളിൽ കുടുങ്ങാതെ നാം സൂക്ഷിക്കണം. സത്യവിശ്വാസത്തെ മുറുകെ പിടിക്കണം. സഭയെ കേൾക്കാത്തവൻ നിനക്കു ചുങ്കക്കാരനും കാവ്യനുമായിരിക്കട്ടെ എന്നാണു കത്താവു കൽപിക്കുന്നതു്.

നമ്മുടെ വിശ്വാസം നിർമ്മലവും, ആരാധന സ്വർഗ്ഗീയവുമാണു്. നമ്മുടെ പിതാക്കന്മാരേക്കാൾ വലിയ വേദശാസ്ത്രപണ്ഡിതന്മാർ (Theologians) ഒരിടത്തും ഉണ്ടായിട്ടില്ല. നമ്മുടെ ആരാധന കണ്ടിട്ടു് ഫാദർ ഫോംസു് എന്ന ഹൈച്ചർച്ചു് പാതിരി ഇപ്രകാരം പറഞ്ഞു. "ഇതു മുഴുവൻ പരിശുദ്ധാത്മനിറവുള്ളതാണു്. ഇതിൽ എന്തിന്റെയെങ്കിലും അർത്ഥം നിങ്ങൾക്കറിയാൻ പാടില്ലെങ്കിലും അതു വിട്ടുകളയരുതു്. ഒരു സമയം അറിഞ്ഞുകൊള്ളും".

നാം ദൈവത്തിന്റെ തിരുവിഷ്ടപ്രകാരം ദൈവത്തിനുവേണ്ടിയും സഭയ്ക്കുവേണ്ടിയും വേലചെയ്യുന്നവരായിരിക്കണം. ഇതര സഭകളിൽ നമ്മുടെ മക്കളെ വിവാഹംചെയ്തുകൊടുക്കുന്നതു നമുക്കു യോഗ്യമല്ല. അതു ദൈവത്തോടും സഭയോടും സ്നേഹമില്ലാഞ്ഞിട്ടു ചെയ്യുന്ന പ്രവൃത്തിയാണു്. അതിനാൽ ആദ്യമായി ഊർശ്ലേമിന്റെ മതിലുകളെ പണിയുവിൻ. സഭയുടെ ഭിത്തികളെ ബലപ്പെടുത്തുവിൻ. അപ്പോൾ നമ്മുടെ ബലികളും ഹോമബലികളും തനിക്കു പ്രസാദകരമായിരിക്കും.

പ്രിയരെ! നമ്മുടെ ജീവിതത്തിലും സഭയോടുള്ള ചുമതലയിലും വന്നുകൂടിയിട്ടുള്ള തെററുകളെപ്പററി പശ്ചാത്തപിച്ചു പാപമോചനം പ്രാപിച്ചു സത്യവിശ്വാസത്തിൽ ഉറച്ചുനിന്നു സഭയ്ക്കുവേണ്ടി വേലചെയ്യുന്നവരാകുന്നതിനുവേണ്ടിയാണു നാം ഇക്കാര്യങ്ങളെ പറയുന്നതു്. ആരോടെങ്കിലും വഴക്കിനോ തർക്കത്തിനോ അല്ല. നാമേവരും നല്ല വിശ്വാസസ്ഥിരതയുള്ളവരായിത്തീരുവാൻ ദൈവമായകത്താവു നമുക്കേവർക്കും കൃപചെയ്യട്ടെ.

## കത്താവിന്റെ പ്രാർത്ഥന.

(കുഞ്ചാററിൽ കൊച്ചുകോശി)

സ്വർഗ്ഗസ്ഥനായി വിലസുന്ന മഹൽപ്പിതാവേ!
നിന്നാമമത്രപരിശുദ്ധിവരിച്ചിടട്ടേ
രാജ്യം വരേണമവിടത്തെഹിതംസമസ്തം
സ്വർഗ്ഗത്തിലെന്നപടിഭൂവിലുമായിടേണം.

ഞങ്ങൾക്കുതന്നു ദിവസംപ്രതി വേണ്ട ഭോജ്യം
ഭംഗംവരാതെകരുണാകര! പോററിടേണം.
കുററങ്ങളിങ്ങിതരരോടു പൊറുത്തവണ്ണം
മുററും ക്ഷമിച്ചിടുക ഞങ്ങടെ വീഴ്ചകൾ നീ

ഒട്ടും പരീക്ഷയതിലങ്ങു കടത്തിടാതെ
ദുഷ്ടങ്കൽനിന്നു വിടുവിക്കുക ഞങ്ങളെയും
രാജ്യം ബലം മഹിമയും തവ നിത്യമല്ലോ
പൂജ്യാസനസ്ഥിത! മഹേശ്വര! ദിവ്യനാഥാ!

# ആത്മനിക്ഷേപം. M.C.K.

## മഹാമഹൽ കാഴ്ച്ചയർപ്പ്വണം.

അവനെ കർത്താവിന്ന് അർപ്പിക്കുവാൻ അവർ അവനെ യറുശലേമിലേക്കു കൊണ്ടുപോയി—ലൂക്കോസ് 2:22.

മായൽത്തൊ—അഥവാ നമ്മുടെ കർത്താവിന്റെ ദൈവാലയപ്രവേശനം—മനോഹരമായ ഒരു മാറാനായപ്പെരുനാൾ ആകുന്നു. അന്നു നമ്മൾ ദർശിക്കുന്ന സംഭവം എന്താണ്? ഭാഗ്യവതിയായ കന്യകമറിയാം യേശുവിനെ പ്രസവിച്ചിട്ടു നാല്പതു ദിവസങ്ങൾ പൂർത്തിയായി. മോശയുടെ ന്യായപ്രമാണപ്രകാരം അവളുടെ ശുദ്ധീകരണദിവസങ്ങൾ തികഞ്ഞു. പൈതലിനെ ദൈവാലയത്തിൽ കൊണ്ടുചെന്നു കാഴ്ച്ചയർപ്പിക്കണം—അടിമ വയ്ക്കണം. ആയതു വെറുംകയ്യോടെ ആയിരിക്കരുതു്: ഒരിണ ചെങ്ങാലിയെയോ രണ്ടു പ്രാവിൻകുഞ്ഞുങ്ങളെയോ യാഗം കഴിക്കയും ചെയ്യണം. ദിവ്യവചനിപ്പുമൂലവും പ്രകൃതാതീതമായും അവതാരം ചെയ്ത ആ പൈതലിനെ സംബന്ധിച്ചിടത്തോളം ആ നിയമനിർവ്വഹണം അവശ്യമോ എന്നു യൗസേപ്പാകട്ടെ കന്യകമറിയാമാകട്ടെ ആരായുകയോ ചിന്തിക്കുകയോ ചെയ്യുന്നില്ല. ഞാൻ കർത്താവിന്റെ ദാസൻ, ദാസി—എന്ന വിനീതമനോഭാവത്തോടെയുള്ള വണക്കബുദ്ധിയിൽതന്നെ അവർ നിലകൊള്ളുന്നു. വിശുദ്ധ കന്യകമറിയാം വിശുദ്ധ ശിശുവിനെ എടുത്തു വഹിക്കുന്നു: മാർ യൗസേപ്പ് ബലിസാധനങ്ങൾ എടുക്കുന്നു. അവർ യേശു എന്നു നാമം നൽകപ്പെട്ട ആ പൈതലിനെ യറുശലേം ദൈവാലയത്തിലേക്കു കൊണ്ടുപോകുന്നു. പൈതലിനെ ആദ്യമായി ദൈവാലയത്തിലേക്കു പ്രവേശിപ്പിക്കുന്നു. ആ രംഗം മനസ്സിൽ രൂപീകരിക്കുക: ഉൾക്കണ്ണുകൾ കൊണ്ടു കാണുക. അവരുടെ ആനന്ദം എത്രയോ നിറവുള്ളതായിരുന്നിരിക്കണം! അവരുടെ സ്തോത്രം എത്രയോ ഹൃദയപൂർവ്വമായിരുന്നിരിക്കണം! ഞാൻ ന്യായപ്രമാണത്തെയോ പ്രവാചകന്മാരെയോ അഴിക്കുവാനല്ല, നിവർത്തിക്കുവാനത്രെ വന്നിരിക്കുന്നതു് എന്നു പിന്നാലെ യേശു അരുളിയ മൊഴി ഉണ്ണിക്കാലം മുതലെ എത്രയോ സാർത്ഥകമായിരിക്കുന്നു! വി. മാതാവും വി. പിതാവും കൂടി വി. പൈതലിനെ ദൈവാലയത്തിൽ കർത്താവിനു കാഴ്ച്ച അർപ്പിക്കുന്നു. മഹാമഹൽ കാഴ്ചയർപ്പണം!

മനുഷ്യന് അർപ്പിക്കാവുന്ന ഏററവും മഹിമയേറിയ കാഴ്ച യേശുമ്ശിഹാ ആകുന്നു. കർത്താവിന്നു് ഏററവും പ്രസാദകരമായ കാഴ്ചയും യേശുമ്ശിഹാതന്നെ. വി. കുർബാനയിൽ പീലാസായും കാസായും ഉയർത്തപ്പെടുന്നതു് ഏവംവിധമുള്ള ഒരു മഹാമഹൽ കാഴ്ചയർപ്പണം അല്ലയോ? ആ കാഴ്ച—കുർബാന—അർപ്പിക്കുന്നതു പുരോഹിതൻ തനിച്ചല്ല, വിശ്വാസികളുംകൂടെ ചേർന്നാണ് എന്ന സത്യം ആ വിശുദ്ധ ബലിയിൽ ഭക്തിപൂർവം സംബന്ധിക്കുന്നതിനു നാമേവർക്കും പ്രേരകമായിരിക്കേണ്ടതത്രെ.

ആ സുദിനത്തിൽ രണ്ടുപേരെക്കൂടെ യറുശലേം ദൈവാലയത്തിൽ നാം കാണുന്നു. ഒന്നു്, വൃദ്ധനായ ശെമവൂൻ: മററതു്, വൃദ്ധയായ ഹന്നാ. ആചാര്യനായ സ്ക്കറിയായെപ്പോലെ ശെമവൂനും ഒരു ദിവ്യശിക്ഷയ്ക്കു വിധേയനായിരുന്നു എന്നത്രെ പാരമ്പര്യം പറയുന്നതു്. ഗബ്രിയേൽ മാലാകായുടെ ദൂതിനെ സ്ക്കറിയാ സംശയിച്ചപ്രകാരം ഒരു പ്രവചനസന്ദേശത്തെ ശെമവൂൻ സംശയിച്ചു; ഹനിച്ചു. "കണ്ടാലും കന്യക ഗർഭം ധരിച്ച് ഒരു പുത്രനെ പ്രസവിക്കും." ഈ വാക്യം വായിക്ക

വെ, അദ്ദേഹം പുഷമായി ചിരിച്ചു. അപ്പോൾ ശിക്ഷാരൂപത്തിലെന്നോണം അദ്ദേഹത്തിനു് ഒരു അരുളപ്പാടുണ്ടായി "കന്യകയുടെ പുത്രനെ കാണുവോളം നീ മരിക്കയില്ല." വഷങ്ങൾ അഞ്ഞൂറോളം കഴിഞ്ഞു. കാലത്തികവിൽ പ്രസ്തുത പ്രവചനം നിവൃത്തിയായി. മറിയാം എന്ന കന്യക ഒരു പുത്രനെ പ്രസവിച്ചു. ആ കന്യക പുത്രനെ എടുത്തുകൊണ്ടു ദൈവാലയത്തിലേക്കു വന്നു. കണ്ടാലും കന്യക പുത്രനുമായി വരുന്നു എന്നു പരിശുദ്ധറൂഹാ അദ്ദേഹത്തിനു മുന്നറിവു കൊടുത്തു. ആ ആത്മനിയോഗത്താൽ അദ്ദേഹം ദൈവാലയത്തിലേക്കു ചെന്നു. കന്യകയിൽനിന്നും അദ്ദേഹം ശിശുവിനെ ആദരപൂർവ്വം വാങ്ങി സ്വർഗ്ഗത്തേക്കു കണ്ണുകളും ശിശുവിനെ വഹിച്ചിരുന്ന കൈകളും ഉയർത്തി "ജാതികൾക്കു വെളിപ്പെടുവാനുള്ള പ്രകാശവും നിൻെറ ജനമായ ഇസ്രായേലിൻെറ മഹത്വവും ആയ രക്ഷയെ എൻെറ കണ്ണുകൾ കണ്ടിരിക്കയാൽ ഇപ്പോൾ നാഥാ, തിരുവചനംപോലെ അടിയനെ സമാധാനത്തോടെ വിട്ടയയ്ക്കണമെ എന്നു ദീർഘമായി ജീവിച്ചു ജീവിതം മതിവന്ന ആ വയോവൃദ്ധൻ പ്രാത്ഥിക്കുകയും കന്യകാമറിയാമിനെയും യൗസേപ്പിനെയും അനുഗ്രഹിക്കുകയും ചെയ്തു. രക്ഷ യേശുതന്നെയാണു് എന്നു വൃദ്ധൻ സൂചിപ്പിച്ചതു പ്രത്യേകം ശ്രദ്ധാർഹമാണു്. ഞാൻ യേശുവിലും യേശു എന്നിലും എന്ന വിശുദ്ധ സംസർഗ്ഗത്തോടെയുള്ള ജീവിതാവസ്ഥയത്രെ രക്ഷ. ആയതു വിശ്വാസികളിൽ ദൃഢമൂലമാകേണ്ട ഒരു സത്യമാകുന്നു. അതു ക്രൂദാശപരമായി അനുഭവമാക്കുന്നതിനുള്ള മാർഗ്ഗം വിശുദ്ധ കുർബാനയുമാകുന്നു.

പൈതലായ യേശുവിനെ ദർശിക്കുന്നതിനുള്ള സൗഭാഗ്യം ഹന്നാ എന്ന വൃദ്ധയ്ക്കും സിദ്ധിച്ചു. അവൾ ഏകദേശം നൂററിപ്പത്തു വയസ്സുചെന്നവളും എൺപത്തിനാലുവഷം വൈധവ്യവിധേയയും ആയ ഒരു പരമഭക്തയായിരുന്നു. അവൾ ദൈവാലയം വിട്ടുപിരിയാതെ ഉപവാസത്തോടും പ്രാത്ഥനയോടുംകൂടെ രാപകൽ ആരാധന കഴിച്ചുപോന്നു. മതാനുഷ്ഠാനത്തിലെ സവ്വപ്രധാനമായ ആചാരം ഏവംവിധമുള്ള ദിവ്യ സംസർഗ്ഗമത്രെ. ഞാൻ യഹോവയുടെ സന്നിധിയിൽ എൻെറ ഹൃദയത്തെ പകരുകയത്രെ ചെയ്തതു് എന്നു പണ്ടു വേറൊരു ഹന്നാ പ്രസ്താവിച്ചതു് ഇവിടെ സ്മത്തവ്യമായിരിക്കുന്നു. ദൈവാലയത്തിലേക്കുള്ള നമ്മുടെ കത്താവിൻെറ പ്രഥമ പ്രവേശനവേളയിൽ ആ ഭക്തയും അടുത്തുനിന്നു ദൈവത്തെ സ്തുതിക്കുകയും അവിടെ ഉണ്ടായിരുന്ന എല്ലാവരോടും ആ പൈതലിനെക്കുറിച്ചു സംസാരിക്കുകയും ചെയ്തു.

ദൈവത്തിനു ആത്മാത്ഥമായി പ്രതിഷ്ഠിക്കപ്പെട്ട ആ പൈതൽ വളന്നു് ജ്ഞാനം നിറഞ്ഞു് ആത്മാവിൽ ബലപ്പെട്ടുപോന്നു. അവൻ അവൻെറ മാതാപിതാക്കന്മാക്കു കീഴടങ്ങിപ്പാത്തു് ജ്ഞാനത്തിലും വളർച്ചയിലും ദൈവത്തിൻെറയും മനുഷ്യരുടെയും കൃപയിലും വളന്നുവന്നു. ഇവൻ എൻെറ പ്രിയപുത്രൻ. ഇവനിൽ ഞാൻ പ്രസാദിച്ചിരിക്കുന്നു. ഇവനു നിങ്ങൾ ചെവികൊടുക്കുവിൻ എന്നു പിതാവാം ദൈവവും അവൻ നിങ്ങളോടു് എന്തു പറയുന്നുവോ അതു നിങ്ങൾ ചെയ്യുവിൻ എന്നു മാതാവാം മറിയാമും പ്രസ്താവിക്കുവാൻ ഇടയായതു് അത്ഭുതമല്ലല്ലൊ.

പൈതലായ യേശുവിനെ മായൽത്താ ദിവസം മാർ യൗസേപ്പും കന്യകമറിയാമും മാത്രമല്ല ശെമവൂനും ഹന്നായും കത്താവിനു കാഴ്ച അർപ്പിച്ചു. എന്തൊന്നുകൊണ്ടു ഞാൻ യഹോവയുടെ സന്നിധിയിൽ ചെന്നു അത്യുന്നതനായ ദൈവത്തിൻെറമുമ്പാകെ കുമ്പിടേണ്ടു (മീഖാ 6:5) എന്നു ഭക്തന്മാർ ചിന്തിക്കുന്നു. അഭക്തയ്ക്കു ആ ചിന്ത ഇല്ല. വരുവാനും വണങ്ങുവാനും അവക്കു ആഗ്രഹമേ ഇല്ല. അവർ യഹോവയെ ത്യജിച്ചു നിൽക്കുന്നു. ദൈവം ഇല്ല എന്നാകുന്നു അവരുടെ നിരൂപണ ഒക്കയും. എന്നാൽ ദൈവഭയമുള്ളവരാകട്ടെ ദൈവത്തെപ്പ

# അലക്സന്ത്ര്യാ പാത്രിയക്കീസിന്റെ കല്പന.

അലക്സന്ത്ര്യാ പാത്രിയക്കീസിന്റെ നിർദ്ദേശപ്രകാരം അദ്ദേഹത്തിന്റെ സെക്രട്ടറി, ദിവ്യശ്രീ ദാനിയേൽകത്തനാർക്ക് എഴുതിയ ഒരു എഴുത്തിന്റെ താഴെ ചേർത്തിട്ടുള്ള പരിഭാഷയിൽനിന്നും സുറിയാനിസഭയും അലക്സന്ത്ര്യാസഭയും തമ്മിലുള്ള ബന്ധം സുദൃഢമെന്നു കാണാവുന്നതാണ്—മ.സ.പ.

Patriarch of Alexandria

Cairo,
30 Sept. 1948.

To
Rev. Fr. I. Daniel, D. D.,
Cheppad, Travancore.

പ്രിയ അച്ചന്,

വി. പാത്രിയക്കീസു ബാവാ തിരുമനസ്സിലെ ആജ്ഞാനുസരണം ഈ എഴുത്തു ഞാൻ എഴുതുന്നതാകുന്നു. അലക്സന്ത്രിയൻസഭയും മലങ്കര സുറിയാനിസഭയും തമ്മിലുള്ള പുരാതന ബന്ധത്തെ അനുസ്മരിപ്പിക്കുന്ന താങ്കളുടെ എഴുത്തു വളരെ സന്തോഷത്തോടുകൂടി കൈപ്പറ്റി. ദെമെത്രിയസു പന്ത്രണ്ടാമൻ പാത്രിയക്കീസ് പൻറാനസിനെ ക്രിസ്തുവർഷം 190-ാമാണ്ടു് ഇൻഡ്യയിലേക്കയച്ചു എന്നുള്ളതു പരമാർത്ഥമാണ്. പൻറാനസ് അലക്സന്ത്രിയായിലെ വൈദികസ്കൂളിന്റെ തലവനായിരുന്നു. അദ്ദേഹത്തിന്റെ സ്ഥാനം പിന്നീടു ക്ലെമൻറാണു വഹിച്ചതു്. പൻറാനസ് ഇൻഡ്യയിലേക്കു വന്നു രക്ഷയുടെ ദൂതിനെ പ്രസംഗിച്ചു. അറേബ്യയിലെ യെമൻ എന്ന പ്രദേശത്തുകൂടി പൻറാനസ് കടന്നുപോകയും അവിടെ എബ്രായഭാഷയിൽ എഴുതിയ വി. മത്തായി

---

റ്റി ചിന്തിക്കുന്നു. ദിവ്യസന്നിധിയിൽ ചെല്ലണമെന്നു അവർ ആഗ്രഹിക്കുന്നു. വെറുങ്കയ്യോടെ അരുതല്ലോ: എന്തൊന്നു കൊണ്ടുപോകണം എന്നവർ ആലോചിക്കുന്നു. മകൻ അപ്പനെ ബഹുമാനിക്കേണ്ടതല്ലയോ? ഞാൻ അപ്പനെങ്കിൽ എന്നോടുള്ള ബഹുമാനം എവിടെ? എന്റെ ആലയത്തിൽ ആഹാരം ഉണ്ടാകേണ്ടതിനു ദശാംശം മുഴുവൻ നിങ്ങൾ ഭണ്ഡാരത്തിലേക്കു കൊണ്ടുവരുവിൻ. ഞാൻ നിങ്ങൾക്കു ആകാശത്തിന്റെ കിളിവാതിലുകൾ തുറന്നു സ്ഥലം പോരാതെ വരുവോളം നിങ്ങളുടെ മേൽ അനുഗ്രഹം പകരുകയില്ലയോ? എന്നു് സൈന്യങ്ങളുടെ യഹോവാ മലാഖി പ്രവാചകൻ മൂലം അരുളിച്ചെയ്യുന്നു. ആകയാൽ ദൈവം നമ്മോടു കൃപകാണിക്കുവാൻ തക്കവണ്ണം നാം അവനെ പ്രസാദിപ്പിക്കേണ്ടതാകുന്നു. എന്തൊന്നുകൊണ്ടു ഞാൻ ദൈവാലയത്തിൽ കർത്തൃമുമ്പാകെ ചെല്ലണം എന്നു് ഓരോരുത്തനും ചിന്തിക്കേണ്ടതു തന്നെയാണ്. ആദ്യഫലങ്ങളും ദശാംശങ്ങളും നാം ദൈവത്തിനു കൊണ്ടുചെന്നു അർപ്പിക്കണം. നമ്മെത്തന്നെ നാം ദൈവത്തിനു കൊടുക്കണം. സർവ്വോപരി, യേശു എന്ന ഏകജാതനെ നാം ദൈവത്തിനു കൊടുക്കണം. സ്വന്തമല്ലാത്തതു് എങ്ങനെയാണു കൊടുക്കുക? ആകയാൽ സമ്പത്തു മുതലായവയെപ്പോലെ യേശുവിനെയും നാം സ്വന്തമാക്കണം. അനന്തരം യേശുവിനെയും നാം ദൈവത്തിനു് അർപ്പിക്കണം. ഇതത്രെ മഹാമഹൽ കാഴ്ചയർപ്പണം. "യേശുക്രിസ്തൂം ഇക്കുർബാനയെനീ കൈക്കൊൾക—യോബുസുഗിരിമേൽ ദാവീദരചൻ യാഗംപോലെ" എന്ന പ്രാർത്ഥനയോടെ പുരോഹിതൻ വിശുദ്ധ കുർബാന സമാപ്തമാക്കുമ്പോൾ ആ വിശുദ്ധ കർമ്മത്തിൽ സംബന്ധിക്കുന്ന വിശ്വാസികൾക്കും അതു് അനുഭവമാകേണ്ടതല്ലയോ?

യുടെ ഒരു സുവിശേഷം അദ്ദേഹം കാണുകയും ചെയ്തു. ഈ സുവിശേഷപ്പുസ്തകം അലക്സന്ത്രിയായിലേക്ക് അദ്ദേഹം കൊണ്ടുപോകയും ക്രിസ്തുവർഷം 202-ൽ അലക്സന്ത്രിയായിൽ വച്ച് അദ്ദേഹം മരിക്കയും ചെയ്തു.

റോമാചക്രവത്തിയായ മക്കിയാനോസിൻെറയും അദ്ദേഹത്തിൻെറ ഭാര്യയായ പുൾക്കേറിയായുടെയും കല്പനപ്രകാരം ക്രിസ്തുവർഷം 451-ാമാണ്ട് കൂടിയ കൽക്കദൂൻ സുന്നഹദോസിൽ സുറിയാനിസഭ അലക്സന്ത്രിയൻ സഭയെ പിൻതാങ്ങി എന്നുള്ളതു് നിങ്ങൾക്കറിയാമല്ലൊ. വചനമായ ദൈവത്തിൽ വേർതിരിക്കപ്പെടുകയോ ഒന്നു് ഒന്നിൽ ലയിച്ചു മറെറാന്നായിത്തീരുകയോ ചെയ്യാതെ മനുഷ്യത്വത്തിൻെറയും ദൈവത്വത്തിൻെറയും പൂർണ്ണ ലക്ഷണങ്ങളോടുകൂടി ദൈവത്വവും മനുഷ്യത്വവും യോജിപ്പിക്കപ്പെട്ടിരിക്കുന്നു എന്ന ഏക സ്വഭാവവാദത്തെ ആ സുന്നഹദോസിൽ ഭേദപ്പെടുത്തുവാൻ ബിഷപ്പന്മാർ നിശ്ചയിച്ചു. വചനം ജഡമായിത്തീർന്നു എന്നുള്ള ദൈവിക വെളിപാടിനെ അടിസ്ഥാനപ്പെടുത്തിയാണു് ഈ വിശ്വാസം ഇരിക്കുന്നതു്.

അലക്സന്ത്രിയായിലെ ക്രൂറീലോസും അദ്ദേഹത്തിൻെറ മുൻഗാമിയായ വലിയ അത്താനാസ്യോസും കിഴക്കൻസഭയുടെ എല്ലാ പിതാക്കന്മാരും വിശ്വസിച്ചിരുന്നതനുസരിച്ചു് ദീയസ്കോറോസ് പാത്രിയക്കീസ് ഈ വിശ്വാസത്തെ അഭംഗം പിടിച്ചുനിന്നു. അന്ത്യോഖ്യായിലെ സുറിയാനിസഭയും അലക്സന്ത്രിയൻ സഭയും പരിശുദ്ധ ഓർത്തഡോക്സ് വിശ്വാസത്തിലുള്ള ഉറച്ച നില കാരണമായി ചക്രവത്തികളിൽനിന്നും വലിയ പീഡകൾ സഹിച്ചിട്ടുണ്ടു്. സുറിയാനിസഭയിലെ വലിയ പാത്രിയക്കീസന്മാരിൽ ഒരാളായ അന്ത്യോഖ്യായുടെ സേവേറിയോസ് തൻെറ ഇടവകയിൽനിന്നും ബഹിഷ്കൃതനാകയും വിദേശങ്ങളിലേക്കു നാടുകടത്തപ്പെടുകയും ചെയ്തു. അദ്ദേഹം ആദ്യം ഈജിപ്തിലേക്കു് ഓടിപ്പോകയും അവിടെ കോപ്ടിക്കസഭ (അലക്സന്ത്ര്യൻ) അദ്ദേഹത്തെ സ്വീകരിക്കയും ചെയ്തു. പരിശുദ്ധന്മാരുടെ ഓർമ്മക്കുറിപ്പിലും ഞങ്ങളുടെ പ്രാർത്ഥനാപുസ്തകങ്ങളിലും കാണുന്നപ്രകാരം കോപ്ടിക്കസഭ അദ്ദേഹത്തിൻെറ നാമം പരിശുദ്ധന്മാരുടെ പട്ടികയിൽ രേഖപ്പെടുത്തി.

അന്ത്യോഖ്യായിലെ സേവേറിയോസ്പാത്രിയക്കീസിൻെറ നാടുകടത്തലിനുശേഷം അദ്ദേഹത്തിൻെറ ശിഷ്യനായ യാക്കോബു ബൂർദനാ, സേവേറിയോസിൻെറ ആശയങ്ങളെയും ആദർശങ്ങളെയും സിറിയായിൽ നടപ്പാക്കി. യാക്കോബുബൂർദാനായുടെ സേവനങ്ങളെ കോപ്ടിക്കസഭ ഒരിക്കലും മറക്കുന്നതല്ല. സഭാപിതാക്കന്മാരുടെ വിശ്വാസം നിലനിർത്തുന്നതിനുവേണ്ടി കഠിന പീഡകൾ സഹിച്ചു നാടുകടത്തപ്പെട്ട തൻെറ ഗുരുവിനോടുള്ള (ദീയസ്കോറോസിനോടു്) ഭക്തിസൂചകമായി യാക്കോബുബൂർദാന മാമോദീസാ മുക്കിയ കുട്ടികൾക്കെല്ലാം അദ്ദേഹം ദീയസ്കോറോസ് എന്നു നാമകരണം ചെയ്കയും ചെയ്തു.

ക്രിസ്തീയ സ്നേഹത്തിൽ എഴുതിക്കൊള്ളുന്നാ സെൻറ് മാർക്ക് കത്തീഡ്രലിൻെറ തലവനായ ഗീവറുഗീസ് ഇബ്രാഹിം.

# പുസ്തകാഭിപ്രായം.

**തിരുവാങ്കോട്ടു സുറിയാനിപ്പള്ളി ചരിത്രവും തരിസായ്ക്കളുടെ ഐതിഹ്യവും**

വില രൂപാ. 1.

പ്രസാധകൻ:
വ. ദി. ശ്രീ. കെ. വി. ഗീവറുഗീസ് റമ്പാൻ.

തിരുവിതാംകൂറിൻെറ ആദിമ തലസ്ഥാനവും വേണാട്ടുരാജാക്കന്മാരുടെ വാസസ്ഥലവും ആയിരുന്ന തിരുവാങ്കോട്ടുള്ള പുരാതനവും ചരിത്ര പ്രസിദ്ധവുമായുള്ള "തിരുവാങ്കോട്ടു സുറി

മലങ്കരസഭാ മാസികയിൽ

# അടുത്ത ലക്കം മുതൽ

# സുറിയാനിസഭാ ചരിത്രസംബന്ധമായ ഒരു സംവാദം.

മലങ്കര സുറിയാനിസഭയുടെ വിശ്വാസാചാരങ്ങളിൽ പ്രാമുഖ്യമായവ പലതും 15-ാംശതകത്തിൽ ഈ തീരത്തെത്തിയ റോമൻകത്തോലിക്കരായ പോർത്തുഗീസുകാരിൽനിന്നും സഭയിൽ നുഴഞ്ഞു കയറിയവയാണെന്നു ദൃഢമായി വിശ്വസിച്ചുകൊണ്ടായിരുന്നുവല്ലോ സി.എം.എസ്സ്. മിഷ്യനറിമാരെ അവലംബിച്ചു ദിവ്യശ്രീമാനായ പാലക്കുന്നത്തു് അബ്രഹാം മല്പാൻ ഇവിടെ നവീകരണപ്രസ്ഥാനം ആരംഭിച്ചതു്. തൽഫലമായി പ്രാചീനമായ സുറിയാനിസഭയുടെ വിശ്വാസാചാരങ്ങളെ അദ്ദേഹം യഥേഷ്ടം ഭേദഗതിചെയ്കയും ഒരു പുതിയ തക്സാതന്നെ ചമയ്ക്കുകയും അങ്ങനെ ഇന്നത്തെ മാർത്തോമ്മാസഭയെ അദ്ദേഹം ഈ മലയാളതീരത്തു രംഗപ്രവേശം ചെയ്യിക്കുകയും ചെയ്തു. മല്പാനച്ചന്റെ ഈ നവീകരണപ്രസ്ഥാനത്തെ സാധൂകരിപ്പാൻ പുറപ്പെട്ടിട്ടുള്ള മാർത്തോമ്മാസഭാചരിത്രകാരന്മാരിൽ അതിപ്രസിദ്ധനും പ്രമുഖനും പണ്ഡിതനുമായ മി. കെ. എൻ. ദാനിയേലും മി. ചിത്രമെഴുത്തു കെ.എം. വർഗ്ഗീസും തമ്മിൽ ഈ വിഷയത്തെ സംബന്ധിച്ചു് ഇയ്യിടെ നടത്തിയ എഴുത്തുകുത്തുകൾ മി. വർഗ്ഗീസിന്റെ ചരിത്രപരവും സുദീർഘവുമായ ഒരു മുഖവുരയോടുകൂടി മലങ്കരസഭാമാസികയുടെ അടുത്ത ലക്കം മുതൽ പ്രസിദ്ധപ്പെടുത്തുന്നതിനായി മി. വർഗ്ഗീസ് ഇവിടെ അയച്ചുതന്നിരിക്കുന്നു. മലങ്കരസഭയുടെ ചരിത്രത്തിൽ ഇത്രകാലവും വെളിപ്പെട്ടിട്ടില്ലാത്ത പല നിഗൂഢരഹസ്യങ്ങൾ മി. വർഗ്ഗീസിന്റെ ഉപക്രമത്തിൽ ആവിഷ്കരിച്ചിട്ടുള്ളതിനാലും ഇരുഭാഗത്തെയും എഴുത്തുകുത്തുകൾ — സംവാദങ്ങൾ — സുറിയാനിസഭയിലെ നിർമ്മത്സരബുദ്ധികളായ സർവജനങ്ങളുടെയും ശ്രദ്ധയ്ക്കു വിഷയീഭവിക്കേണ്ടവയാകയാലും വായനക്കാരുടെ സവിശേഷമായ ശ്രദ്ധയെ ഞങ്ങൾ ഈ വിഷയത്തിലേക്കു സാദരം ക്ഷണിച്ചുകൊള്ളുന്നു. മി. വർഗ്ഗീസിന്റെ ഉപക്രമം ഒന്നാംഭാഗമായും ഇരുപക്ഷക്കാരും അത്യന്തം പ്രതിപക്ഷബഹുമാനത്തോടുകൂടി നടത്തീട്ടുള്ള എഴുത്തുകുത്തുകൾ രണ്ടാംഭാഗമായും പ്രസിദ്ധപ്പെടുത്തുന്നതാണു്. മലങ്കരസുറിയൻ സൺഡേസ്കൂൾ അധ്യാപകന്മാർ ഈ ലേഖനപരമ്പരകൾ പ്രത്യേകശ്രദ്ധയോടുകൂടി വായിക്കേണ്ടതാണെന്നു ഞങ്ങൾ ഓർമ്മപ്പെടുത്തിക്കൊള്ളട്ടെ.

(മ. സ. പത്രാധിപർ)

---

യാനിപ്പള്ളിയുടെ ചരിത്രവും തരിസാപ്പള്ളിയെപ്പററിയുള്ള ഐതിഹ്യവും" സഭാംഗങ്ങൾക്കു് എത്രയും വിജ്ഞാനപ്രദമായ ഒരു ലഘുഗ്രന്ഥമാണു്.

വി. മാർത്തോമ്മാശ്ലീഹാ മലയാളക്കരയിൽ എഴരപ്പള്ളി ഏഴരപള്ളികൾ സ്ഥാപിച്ചു എന്നും അതിൽ അരപ്പള്ളി തിരുവാംകോടു പള്ളിയാണെന്നും ഐതിഹ്യമുണ്ടു്. ഈ പള്ളിയിലെ പൂർവ്വീക ഇടവകക്കാർ "തരിസാപ്പള്ളി" എന്നാണു് അറിയപ്പെടുന്നതു്. ഇപ്പോൾ തരിസാപ്പള്ളികളുടെ രണ്ടു ഭവനങ്ങൾ മാത്രമേ തിരുവാംകോട്ടു ശേഷിച്ചിട്ടുള്ളു. അതിപുരാതനമായ ഈ പള്ളിയുടെ കരിങ്കൽ ഭിത്തികളിൽ കൊത്തപ്പെട്ടിട്ടുള്ള ചിത്രങ്ങൾ അർത്ഥസമ്പൂർണ്ണങ്ങളും പൗരാണിക കലകളുടെ മാഹാത്മ്യത്തെ പ്രദ്യോതിപ്പിക്കുന്നവയുമാണു്.

പള്ളിയുടെ ഉത്ഭവം, അതുസംബന്ധിച്ചുള്ള ഐതിഹ്യങ്ങൾ, അതിന്റെ ചരിത്രപ്രാധാന്യം; തരിസാപ്പള്ളിച്ചെട്ടികൾക്കു് ആ പേരുണ്ടാവാനുള്ള കാരണം, പള്ളിഭിത്തികളിൽ കാണപ്പെടുന്ന ചിത്രങ്ങൾ എന്നിവയെപ്പററിയെല്ലാം ഈ ചരിത്ര പുസ്തകത്തിൽ സവിസ്തരം

സണ്ടേസ്ക്കൂൾപംക്തി

# സണ്ടേസ്ക്കൂൾ അദ്ധ്യാപന തത്വങ്ങൾ.

(ഇൻഡ്യൻ സണ്ടേസ്കൂൾ മാനുവലിൽനിന്നു്)

ഒരു സണ്ടേസ്കൂൾ അദ്ധ്യാപകൻ ശരിയായി പഠിപ്പിക്കണമെങ്കിൽ ചില പ്രധാന സംഗതികൾ അവശ്യം അറിഞ്ഞിരിക്കേണ്ടതാണ്. ഇവയെ രണ്ടായി തിരിക്കാം. (എ) അദ്ധ്യാപകൻെറ പെരുമാററം സംബന്ധിച്ചുള്ളവ. (ബി) പഠിപ്പിക്കുന്നതിൻെറ രീതി സംബന്ധിച്ചുള്ളവ. ഇവയിൽ ഒന്നാമത്തേതിനെപ്പററി ഈ ലേഖനത്തിൽ പ്രസ്താവിക്കാം.

---

പ്രതിപാദിക്കപ്പെട്ടിട്ടുണ്ടു്. സഭാചരിത്ര പഠിതാക്കൾക്കു് അവ അത്യന്തം രസകരങ്ങളും വിജ്ഞാനപ്രദങ്ങളും ആയിരിക്കും എന്നു ഞങ്ങൾ വിശ്വസിക്കുന്നു.

തിരുവനന്തപുരത്തിനു തെക്കു് ഉദ്യോഗാർത്ഥമായും മററും താമസിക്കുന്ന നമ്മുടെ സഭാംഗങ്ങൾക്കുള്ള ഏക ആരാധനാകേന്ദ്രം തിരുവാങ്കോട്ടുപള്ളിയാണ്. വ. ദി. ശ്രീ. കെ. വി. ഗീവറുഗീസ്റമ്പാൻ അവർകൾ തിരുവാങ്കോട്ടുപള്ളി സംബന്ധിച്ചുള്ള ചുമതലയേറെറടുക്കുന്നതിനു മുമ്പുവരെ അവിടെ സ്ഥിരമായി ഒരു പട്ടക്കാരൻ താമസമില്ലാതിരുന്നതിനാൽ പള്ളിയുടെ അററകുററപ്പണികൾ നടത്തുന്നതിനു സാധിച്ചില്ലെന്നു മാത്രമല്ല, പള്ളിവക സ്ഥാവരവസ്തുക്കളിൽ ഏറിയഭാഗം അന്യാധീനപ്പെട്ടുപോകുന്നതിനും ഇടയായിട്ടുണ്ടു്. ബ. റമ്പാച്ചൻ അവിടെ എത്തി അശ്രാന്തപരിശ്രമം ചെയ്തു് പള്ളിയുടെ അററകുററപ്പണികൾ നടത്തുകയും, മതിൽകെട്ടിക്കുകയും, പുതിയ കെട്ടിടങ്ങൾ വയ്പിക്കുകയും ചെയ്തിട്ടുണ്ടു്. അദ്ദേഹത്തിൻെറ സാന്നിദ്ധ്യം സമിപസ്ഥമായ നെയ്യൂർ ആശുപത്രിയിലുള്ള സ്വജാതികളും വിജാതികളുമായ അനേകം രോഗികൾക്കു വളരെ ആശ്വാസകരവും അനുഗ്രഹപ്രദവുമായിട്ടുണ്ടു്. അദ്ദേഹം തിരുവാങ്കോട്ടും സമീപപ്രദേശങ്ങളിലുമുള്ള ക്രിസ്തീയ കുടുംബങ്ങളെ സംഘടിപ്പിച്ചു് അവരുടെ ആത്മീക ദിഷ്ടതികൾ നടത്തിക്കൊടുക്കുന്നു. തിരുവാങ്കോട്ടുപള്ളി കേന്ദ്രമാക്കി പല ക്രിസ്തീയ പ്രവർത്തനകൾ നടത്തുവാനുള്ള സാദ്ധ്യതകളുണ്ടു്.

അന്യാധീനപ്പെട്ട വസ്തുക്കൾ ഈടാക്കി എടുക്കുക, പള്ളിസംബന്ധമായ മരാമത്തുവേലകൾ ചെയ്യിക്കുക, ക്രിസ്തീയമായ മററു പ്രവർത്തനങ്ങൾ നടത്തുക മുതലായവയ്ക്കെല്ലാം പണം വേണ്ടിയിരിക്കുന്നു. "തിരുവാങ്കോട്ടു സുറിയാനിപ്പള്ളി ചരിത്രവും തരിസായ്ക്കുള്ളടെ ഐതിഹ്യവും" എന്ന ഈ പുസ്തകം വിററുകിട്ടുന്ന ആദായം തിരുവാങ്കോട്ടുപള്ളിയുടെ ആവശ്യത്തിലേക്കു വിനിയോഗിക്കുന്നതിനാണ് ഉദ്ദേശിച്ചിട്ടുള്ളതു്.

വി. കാതോലിക്കാബാവാ തിരുമനസ്സിലെ അനുമതിയോടും അനുഗ്രഹത്തോടുംകൂടി പ്രസിദ്ധപ്പെടുത്തിയിട്ടുള്ള ഈ ലഘുഗ്രന്ഥത്തിൽ മാർത്തോമ്മാസ്ലീഹായുടെയും, തിരുവാങ്കോട്ടുപള്ളിയുടെയും, കാതോലിക്കാബാവാ തിരുമനസ്സിലെയും, ശേഷം തിരുമേനിമാരുടെയും ആകർഷണീയമായ ചിത്രങ്ങൾ ചേർത്തിട്ടുള്ളതു പുസ്തകത്തിൻെറ ഭംഗിയെ വളരെ വർദ്ധിപ്പിച്ചിട്ടുണ്ടു്.

വിജ്ഞാനപ്രദമായ ഈ ചരിത്രഗ്രന്ഥം സഭാംഗങ്ങളായ സകലരുടെയും സ്വീകരണം സവിശേഷം അർഹിക്കുന്നു എന്നു രേഖപ്പെടുത്തുന്നതിൽ ഞങ്ങൾക്കു സന്തോഷമുണ്ടു്.

# അദ്ധ്യാപകന്റെ പെരുമാററം

അദ്ധ്യാപകന്റെ നില, ഭാവം, നേതൃത്വം, ചൈതന്യം, നയം മുതലായവയും അദ്ദേഹത്തിന്റെ സാന്നിദ്ധ്യംമൂലം ക്ലാസ്സിൽ സംജാതമാകുന്ന ആത്മീയ സാഹചര്യവുമാണു് ഇവിടെ വിവക്ഷിക്കപ്പെട്ടിട്ടുള്ളതു്. അത്യന്തം പ്രാധാന്യം അർഹിക്കുന്ന ഈ വിഷയങ്ങളെപ്പററി ഏററവും സംക്ഷിപ്തമായേ ഇതിനു താഴെ പ്രസ്താവിക്കുന്നുള്ളു. എങ്കിലും പ്രതിപാദിക്കപ്പെടുന്നവയെ ആധാരമാക്കി കൂടുതൽ കാര്യങ്ങൾ ഗ്രഹിക്കുന്നതിനു് അദ്ധ്യാപകന്മാർക്കു കഴിയുമെന്നു വിശ്വസിക്കുന്നു.

1. അദ്ധ്യാപകൻ പ്രസന്നവദനനായും എല്ലാ കുട്ടികൾക്കും സ്വാഗതമാശംസിക്കുന്ന ഭാവത്തിലും ആയിരിക്കണം ക്ലാസ്സിൽ കയറുന്നതു്. അദ്ദേഹത്തിന്റെ ഹൃദയത്തിൽ സ്നേഹവും സന്തോഷവും നിറഞ്ഞു തുളുമ്പുന്നതായി പ്രഥമ ദർശനത്തിൽതന്നെ കുട്ടികൾക്കു് അനുഭവപ്പെടണം. കുട്ടികളിൽ പലരും പല കാരണങ്ങൾകൊണ്ടു് സന്തപ്തഹൃദയരും നിരാശാഭരിതരും ആയിരിക്കാൻ ഇടയുണ്ടു്. അവരുടെ ദുഃഖവും നിരാശയും താൽക്കാലികമായെങ്കിലും നീങ്ങുമാറു് അദ്ധ്യാപകന്റെ പ്രസന്നത ക്ലാസ്സിൽ വ്യാപിക്കേണ്ടതാണു്. പ്രസന്നത കളിയാടുന്ന മുഖം കുട്ടികളെ ശക്തിയായി ആകർഷിക്കും. അതിന്റെ മുദ്ര അവരിൽ ദൃഢമായി പതിയുകയും ചെയ്യും. കുട്ടികൾ മുഖം നോക്കുന്നതിനു് അതിസമർത്ഥരാണു്. അദ്ധ്യാപകൻ എല്ലാ കുട്ടികളെയും ഹൃദയപൂർവ്വം സഹായിക്കാൻ ഒരുക്കമുള്ള ഒരാളാണെന്നു് അവർക്കു ബോദ്ധ്യപ്പെടണം. പാഠം ആരംഭിക്കുന്നതിനു മുമ്പു ക്ലാസ്സിലുള്ള ഓരോ കുട്ടിയേയും നോട്ടംകൊണ്ടോ കഴിവുള്ളപക്ഷം വാക്കുകൊണ്ടോ അറിഞ്ഞെന്നു ധരിപ്പിക്കുന്നതു് ഫലപ്രദമായിരിക്കും. അദ്ധ്യാപകന്റെ ദയാപൂർവ്വമുള്ള ഒരു വാക്കു് പലവിധ സങ്കടങ്ങൾക്കും പരിഹാരമുണ്ടാക്കിയെന്നുവരാം. ഒരിക്കൽ ഒരാൾ ഒരു കുട്ടിയെ സ്നേഹപൂർവം സ്വീകരിച്ചു് ആ കുട്ടിയുമായി സംസാരിച്ചപ്പോൾ "എന്നെ ആരും സ്നേഹിക്കുന്നില്ല" എന്നു് ആ കുട്ടി പറയുകയുണ്ടായി. "ഒരു കുട്ടി കർത്തൃദിനത്തിൽ ആനന്ദം അനുഭവിക്കത്തക്കവണ്ണം പരിശീലിപ്പിക്കുന്നതും അങ്ങനെ ജീവിതകാലം മുഴുവനും മതോപദേശം സന്തോഷത്തോടും സമാധാനത്തോടും ബന്ധപ്പെടുന്നതും നമ്മുടെ രക്ഷിതാവിന്റെ ഹിതാനുസരണമുള്ളതത്രെ" എന്നാണു് കൊള്ളിൻസു പറയുന്നതു്.

2. അദ്ധ്യാപകന്റെ നയവിശേഷം കൊണ്ടും പെരുമാററംകൊണ്ടും കുട്ടികളുടെ ശ്രദ്ധ ക്ലാസ്സു് ആരംഭിക്കുമ്പോൾ തന്നെ ആകർഷിക്കപ്പെടേണ്ടതും അവസാനംവരെ നിലനിർത്തപ്പെടേണ്ടതും ആകുന്നു. ഏതാനും ചില കുട്ടികൾ ശ്രദ്ധിച്ചതുകൊണ്ടു മാത്രമായില്ല, എല്ലാ കുട്ടികളും ശ്രദ്ധിക്കണം. കുട്ടികൾ ഏകാഗ്രതയില്ലാതെയും അസ്വസ്ഥരായും മുഷിഞ്ഞും ഇരുന്നാൽ പാഠം പ്രയോജനപ്പെടുകയില്ല. ശ്രദ്ധ, പാഠഗ്രഹണത്തിനും, ഗ്രഹിച്ചതു് ഓർമ്മയിൽ ഉറപ്പിക്കുന്നതിനും സഹായകരമാണു്. എന്നാൽ കുട്ടികളുടെ ശ്രദ്ധ എങ്ങനെ പിടിച്ചെടുക്കാൻ കഴിയുമെന്നുള്ളതാണു് അദ്ധ്യാപകൻ അഭിമുഖീകരിക്കേണ്ട ഒരു ദുർഘടപ്രശ്നം. ഇക്കാര്യത്തിൽ കുട്ടികളുടെ ജിജ്ഞാസ ഉപയോഗപ്പെടുത്താൻ കഴിയും. "ജിജ്ഞാസ ശ്രദ്ധയുടെ മാതാവത്രെ. ഉഴവുനടത്താതെ വിതയ്ക്കുന്ന കൃഷിക്കാരനു നല്ല വിളവു പ്രതീക്ഷിക്കാൻ അവകാശമില്ലാത്തതുപോലെ, കുട്ടികളുടെ ജിജ്ഞാസയെ തട്ടി ഉണർത്താതെ പാഠം തുടങ്ങുന്ന അദ്ധ്യാപകനും നല്ല ഫലം പ്രതീക്ഷിക്കാൻ അർഹതയില്ല" എന്നാണു് വാററ്ലി അഭിപ്രായപ്പെട്ടിരിക്കുന്നതു്. സന്ദർഭോചിതമായ ഒരു ചോദ്യം ചോദിച്ചോ, ഒരു ചെറിയ കഥ പറഞ്ഞോ, ഒരു പാട്ടുപാടിയോ, ഒരു സംഭവം വർണ്ണിച്ചോ എല്ലാവർക്കും രസകരമായിത്തോന്നുന്ന ഒരു ചെറു പ്രസ്താവന ചെയ്തോ ജിജ്ഞാസയെ ഉണർത്തുകയും തദ്വാരാ ശ്രദ്ധയെ ആകർഷിക്കുകയും ചെയ്യാം. ശ്രദ്ധ

ഒരിക്കൽ ആകർഷിക്കപ്പെട്ടുകഴിഞ്ഞാൽ പിന്നീടു പിടിവിടാതെ സൂക്ഷിച്ചുകൊള്ളണം. ഇതിന്ന് പ്രത്യേകിച്ച് കൊച്ചുകുട്ടികളുടെ കാര്യത്തിൽ–നല്ല നയം ആവശ്യമുണ്ട്. ഇതേപ്പററി ജെ. ജി. ഫിച്ച് ഇങ്ങനെ പറയുന്നു. "ദീർഘനേരം ശ്രദ്ധിച്ചിരിക്കാൻ എല്ലാവക്കും പ്രയാസം തോന്നും. പ്രത്യേകിച്ച് മതപരമായ വിഷയങ്ങൾ വളരെ നേരം ശ്രദ്ധിച്ചുകേൾക്കാൻ കൊച്ചു കുട്ടികൾക്കു വലിയ ബുദ്ധിമുട്ടായിരിക്കും. അവർ അധികസമയം ഒരേ ഇരിപ്പിൽ ഇരിക്കയില്ല. കുട്ടികൾ ക്ഷീണിക്കാൻ ഇടയാകരുത് എന്നും ഒരേരീതിയിൽ ക്ലാസ്സു നടത്തി അവരെ മുഷിപ്പിക്കയുമരുത്. ക്ലാസ്സിൽ നടക്കുന്നതെല്ലാം അപ്പഴപ്പോൾ കാണുകയും കേൾക്കുകയും ചെയ്യത്തക്കവണ്ണം അദ്ധ്യാപകൻ സൂക്ഷ്മവീക്ഷണം നടത്തിക്കൊണ്ടു ജാഗ്രതയോടുകൂടിയും ഇരിക്കണം. അദ്ധ്യാപകൻതന്നെ നല്ല പ്രസരിപ്പുണ്ടെങ്കിൽ കുട്ടികളും ഉന്മേഷഭരിതരായി ഉണർന്നിരുന്നുകൊള്ളും."

3. കുട്ടികൾ അച്ചടക്കം പാലിക്കാൻ അദ്ധ്യാപകൻ നഷ്കർഷിക്കണം. അദ്ദേഹത്തിൻെറ ക്ഷമയും നയവും ഈ സംഗതിയിൽ പരിക്ഷിക്കപ്പെടുന്നതാണ്. അദ്ദേഹം ക്ലാസ്സിനെ നിയന്ത്രിച്ചില്ലെങ്കിൽ ക്ലാസ്സ് അദ്ദേഹത്തെ നിയന്ത്രിക്കും. ക്ലാസ്സിൽ എന്തെങ്കിലും കുഴപ്പം ഉണ്ടായാൽ അതു പടർന്നുപിടിക്കാതെ നാമ്പിൽതന്നെ നുള്ളികളയുന്നതു് ഏററം നന്ന്. കുട്ടികൾ ക്രമംവിട്ടു ശബ്ദം ഉണ്ടാക്കിക്കൊണ്ടും ക്ലാസ്സുവിട്ടിറങ്ങാൻ അനുവദിക്കരുതു്. അദ്ധ്യാപകൻ ആജ്ഞ നൽകാൻ ശീലിച്ചിരിക്കണം. ശബ്ദബാഹുല്യം കൂടാതെ ശാന്തമായത്രെ അധികാരം പ്രയോഗിക്കേണ്ടതു്. ഉച്ചത്തിൽ ആജ്ഞാപിക്കുന്നതു് കൂടെക്കൂടെ ഭീഷണിപ്പെടുത്തുന്നതും നന്നല്ല. അദ്ധ്യാപകൻെറ മുരുമുരുപ്പും അസഹിഷ്ണുതയും വളരെ ദ്രോഷ്യം ചെയ്യും. നേരേമറിച്ച് സൌമ്യതയും സ്നേഹവും കുട്ടികളെ രഞ്ജിപ്പിച്ച് അത്ഭുതകരമായ ഫലം പുറപ്പെടുവിക്കും. സൌമ്യതയിൽ അളവററ ശക്തിയും സ്നേഹത്തിൽ അധികാരവും അന്തർല്ലീനമായിട്ടുണ്ട്. ബഹളമുണ്ടാക്കിക്കൊണ്ടിരുന്ന കുറെ കുട്ടികളെ ഒരാൾ ശാന്തരാക്കിയതിനെപ്പററി ഡോക്ടർ സ്പെൻസ്സ് ഇപ്രകാരം രേഖപ്പെടുത്തിയിരിക്കുന്നു. "കുട്ടികൾ ബഹളം കൂട്ടുന്നതു കണ്ടപ്പോൾ അദ്ദേഹം ഉച്ചത്തിൽ സംസാരിച്ചില്ല. ക്ലാസ്സിൽ കയറി ചുററും നോക്കിക്കൊണ്ട് വ്യക്തമായി കേൾക്കത്തക്കവിധത്തിൽ—എങ്കിലും ശാന്തസ്വരത്തിൽ–അദ്ദേഹം പറഞ്ഞു. "ഒരു കൊച്ചുകുട്ടി ആവശ്യത്തിലധികം ഉറക്കെ സംസാരിക്കുന്നുണ്ടെന്ന് എനിക്കു തോന്നുന്നു" ക്ലാസ്സു മുഴുവൻ ഉത്തരക്ഷണത്തിൽ നിശബ്ദരായി.

4. അദ്ധ്യാപകൻ ഗൌരവം കൈവെടിയരുതു്. സണ്ടേസ്കൂൾക്ലാസ്സ് കുട്ടികളുടെ ഒരു വിഹാരവേദിയല്ല. അദ്ധ്യാപകൻ അവലംബിക്കുന്ന ഗൌരവം ക്ലാസ്സിലെ ഉന്മേഷവും പ്രസന്നതയും നഷ്ടപ്പെടുത്തുമെന്നു ഭയപ്പെടേണ്ടതില്ല. ഭക്തിജന്യമായ ഒരു ഗൌരവമാണ് അദ്ധ്യാപകനു വേണ്ടതു്. അദ്ദേഹത്തിൻെറ പെരുമാററം ഞായറാഴ്ചയുടെ വിശുദ്ധിയും വേദപഠനത്തിൻെറ മതപരമായ സ്വഭാവവും പ്രതിബിംബിച്ചു കാണണം. അപരിചിതനായ ഒരു മനുഷ്യനെ ഏകാകിയായി കണ്ടുമുട്ടിയ ഒരു കുട്ടി അല്പം ഭയത്തോടുകൂടി ചോദിച്ചു. "നിങ്ങൾ പ്രാൎത്ഥിക്കുക പതിവുണ്ടോ?" "ഉണ്ട്" എന്ന മറുപടി ആ കുട്ടിയെ അത്യധികം ആശ്വസിപ്പിച്ചു. അദ്ധ്യാപകൻെറ ഗൌരവം അദ്ധ്യാപനം സാരതരമാക്കുന്നു. കുട്ടികളുടെ നന്മയ്ക്കായിട്ടാണ് അദ്ധ്യാപകൻ പഠിപ്പിക്കുന്നതെന്ന് അവക്കു ബോദ്ധ്യപ്പെടണം. കുട്ടികളുടെ ആത്മീയാഭിവൃദ്ധിക്കുവേണ്ടി അവരോടൊന്നിച്ചു പ്രാൎത്ഥിക്കുന്നതു് ഇതിനു സഹായകരമായിരിക്കും. വേദപഠനത്തിൻെറ മതപരമായ പ്രാധാന്യം കുട്ടികൾ ശരിയായി മനസ്സിലാക്കേണ്ടതത്രെ.

(തുടരും)

# വാർത്തകളും കുറിപ്പുകളും

## "മലങ്കരസഭാ"ബന്ധുക്കളുടെ ശ്രദ്ധയ്ക്കു്

കഴിഞ്ഞ 3-ാംലക്കം മാസികയിൽ ചേർത്തിരുന്ന കുറിപ്പിനെ ആദരിച്ചു മാന്യ മാസികാബന്ധുക്കളിൽ പലരും വരിസംഖ്യ അയച്ചുതന്നതിലുള്ള കൃതജ്ഞത പ്രകാശിപ്പിച്ചുകൊള്ളുന്നു. എന്നാൽ ഇനിയും വരിസംഖ്യ അടയ്ക്കാനുള്ളവരും ഉടൻതന്നെ അയച്ചുതന്നു സഹായിക്കണമെന്നു് അപേക്ഷിച്ചുകൊള്ളുന്നു.

## മാനേജിംഗ് കമ്മററി

കുംഭമാസം 14-ാംതീയതി കോട്ടയം പഴയസിമ്മനാരിയിൽവച്ചു മാനേജിങ്ങ് കമ്മററി കൂടത്തക്കവണ്ണം കാതോലിക്കാബാവാ തിരുമനസുകൊണ്ടു കല്പന അയച്ചിരിക്കുന്നു.

## സ്വീകരണയോഗങ്ങൾ

ആംസ്റ്റർഡാം സമ്മേളനാനന്തരം തിരിച്ചെത്തിയ മാർ തേവോദോസ്യോസ് മെത്രാപ്പോലീത്താ തിരുമനസ്സിലേക്കും ഫാദർ കെ. പീലിപ്പോസിനും പെരുനാട്ടു പബ്ളിക്കിൻെറ വകയായി ധനു 5-ാംതീയതി മഠത്തുംമൂഴി സ്കൂളിൽവച്ചു ഗംഭീരമായ ഒരു സ്വീകരണം നൽകയുണ്ടായി. ഇതു സംബന്ധിച്ചു മാർ തീമോത്തിയോസ് മെത്രാപ്പോലീത്താ തിരുമനസ്സിലെ അദ്ധ്യക്ഷതയിൽ കൂടിയ മീററിങ്ങിൽവച്ചു മാർ തേവോദോസ്യോസ് തിരുമേനിക്കു പബ്ളിക്കിൻെറ വകയായി ഒരു മംഗളപത്രം സമർപ്പിക്കയുണ്ടായി.

ധനുമാസം 26-ാംതീയതി തഴക്കര ഇംഗ്ലീഷ്സ്കൂളിൽവച്ചും മകരം 10-ാംതീയതി തിരുവല്ലാ എം. ജി. എം. ഹൈസ്കൂളിൽവച്ചും മാർ തോമ്മാ ദീവന്നാസ്യോസ് മെത്രാപ്പോലീത്താ തിരുമനസ്സിലെ അദ്ധ്യക്ഷതയിൽ ഓരോ സ്വീകരണയോഗം നടത്തപ്പെടുകയും മാർ തേവോദോസ്യോസ് തിരുമേനിയും റവ. ഫാദർ പീലിപ്പോസും ആംസ്റ്റർഡാം സമ്മേളനത്തിൻെറ ചിന്താഗതിയെപ്പററിയും പര്യടനത്തെപ്പററിയും പ്രസംഗിക്കയും ചെയ്തു.

## ചേപ്പാട്.

അമ്മേരിക്കയിലെ സുപ്രസിദ്ധമായ നാഷനൽ ജ്യോഗ്രഫിക്ക സൊസൈററിയുടെ ഒരു അംഗമായി ദിവ്യശ്രീ ഏവരത്തു കിഴക്കതിൽ ദാനിയേൽ കത്തനാർ ഡി.ഡി-യെ അതിൻെറ ബോർഡ് ഓഫ് ട്രസ്ററീസ് ഒരു യോഗത്തിൽ തെരഞ്ഞെടുത്തിരിക്കുന്നതായി അറിയിക്കയും മെമ്പർഷിപ്പു സർട്ടിഫിക്കററു സെക്രട്ടറി മി. മാക്കന്നു അയച്ചുകൊടുക്കയും ചെയ്തിരിക്കുന്നു.

## സണ്ടേസ്കൂൾ റാലി.

കോട്ടയം ചെറിയപള്ളി ഇടവകയിൽപെട്ട സണ്ടേസ്ക്കൂളുകളുടെ ഒരു റാലി ധനുമാസം 24-ാംതീയതി — ക്രിസ്തുമസ് ദിനത്തിൽ —നടത്തപ്പെട്ടു. 3 മണിയോടുകൂടി പുത്തനങ്ങാടി കുരിശുപള്ളിയിൽ ആഘോഷപൂർവ്വം വന്നുചേന്ന സണ്ടേസ്ക്കൂളുകൾ സംഘടിച്ചു ചെറിയപള്ളിയിലേക്കു ഘോഷയാത്രയായി പോകയും പ്രാത്ഥനാനന്തരം ദിവ്യശ്രീ ഫാദർ കെ.പീലിപ്പോസിൻെറ അദ്ധ്യക്ഷതയിൽ ചെറിയപള്ളി മുററത്തു സമ്മേളിക്കുകയും വിദ്യാത്ഥികളുടെ വിവിധവിനോദപ്രകടനങ്ങൾ നടത്തപ്പെടുകയും ചെയ്തു.

## സണ്ടേസ്കൂൾ അദ്ധ്യാപക സമ്മേളനങ്ങൾ

പഴയസിമ്മനാരി കാതോലിക്കേററു സണ്ടേസ്കൂളിൻെറ ആഭിമുഖ്യത്തിൽ കോട്ടയം സെൻററിൽപെട്ട സണ്ടേസ്കൂൾ അദ്ധ്യാപകന്മാരുടെ ഒരു യോഗം പഴയസിമ്മനാരിയിലു

വച്ചു ധനു 26-ാംതീയതി ജനറൽ സെക്രട്ടറി ഫാദർ കെ. ഡേവിഡ് ബി.എ.ബി.ഡി.യുടെ അദ്ധ്യക്ഷതയിൽ കൂട്ടകയുണ്ടായി. റവ.ഡീക്കൻ കെ.ഒ ജേക്കബ്, മി. എം.സി.ആൻഡ്രൂസ് എന്നിവരുടെ നിരൂപണക്ളാസ്സുകൾ, മി.ററി. പി.ജോണിൻെറ മാതൃകാക്ളാസ്സ് എന്നിവയ്ക്കുശേഷം ഫാദർ വി.കെ.മാത്യു സഭാവിശ്വാസം എന്ന വിഷയത്തെപ്പററി ഒരു ക്ളാസ്സ് എടുത്തു. മി. പി.എൻ.നൈനാൻ ബി. എ, മി. സി ഇ.ജോർജ്ജ് ബി.എ. എന്നിവരുടെ പ്രസംഗങ്ങളും ഉണ്ടായിരുന്നു. സന്നിഹിതരായിരുന്ന എല്ലാവക്കും സിമ്മനാരിയിൽനിന്നും വിഭവസമൃദ്ധമായ സദ്യ നൽകയുണ്ടായി.

പുത്തൻകാവ്—ചെങ്ങന്നൂർ സെൻററുകളിൽപെട്ട സണ്ടേസ്കൂൾ അദ്ധ്യാപകന്മാരുടെ ഒരു സമ്മേളനം ഈമാസം 17-ാംതീയതി പുത്തൻകാവു മെത്രാപ്പോലിററൻ ഹൈസ്കൂളിൽ വച്ചു ജനറൽ സെക്രട്ടറി ഫാ. കെ. ഡേവിഡ് അവർകളുടെ അദ്ധ്യക്ഷതയിൽ നടത്തപ്പെട്ടു.

കോഴഞ്ചേരി—റാന്നി സെൻററുകളിൽ പെട്ട സണ്ടേസ്കൂൾ അദ്ധ്യാപകന്മാരുടെ ഒരു യോഗം ജന.സെക്രട്ടറിയുടെ അദ്ധ്യക്ഷതയിൽ കാട്ടൂർ സ്കൂളിൽവച്ചു നടത്തപ്പെട്ടു.

## സണ്ടേസ്കൂൾ വാർഷികസമ്മേളനം

ചന്ദനപ്പള്ളി എം. ജി.എം. സണ്ടേസ്കൂളിന്റെ വാർഷികസമ്മേളനം ധനു 19-ാംതീയതി റവ. ഫാ. പി. ഇ. എബ്രഹാം ബി. എ. ബി. ഡി. യുടെ അദ്ധ്യക്ഷതയിൽ കൊണ്ടാടി. മി. കെ.ജി.ജോൺ ബി. എ. എം. വി. എബ്രഹാം ബി.എ. എൽ.ററി., എം. കെ. ജോഷ്വാ ക്ലേറി ബി.എ. റവ.ഫാദർ എ. ജി. ഗീവറുഗീസ് എന്നിവർ പ്രസംഗിച്ചു. വിദ്യാത്ഥിനിവിദ്യാത്ഥികളുടെ വിനോദപ്രകടനങ്ങളും കേമമായ കാപ്പിസൽക്കാരവും ഉണ്ടായിരുന്നു.

## ധ്യാനയോഗം.

ഈമാസം 15, 16 എന്നീ തീയതികളിലായി പുത്തൻകാവു വലിയപള്ളിയിൽവച്ചു, പുത്തൻകാവു മെത്രാപ്പോലീത്തൻ ഹൈസ്കൂൾ വിദ്യാർത്ഥികളുടെ ഒരു ധ്യാനയോഗം ഓമ്പ്ര ദയറായുടെ സുപ്പീരിയർ ദിവ്യശ്രീ ഫാദർ ഇ. മത്യൂസിൻെറ നേതൃത്വത്തിൽ നടന്നിരിക്കുന്നു.

## പെരുന്നാൾ

തിരുവാങ്കോട്ടു സുറിയാനിപ്പള്ളിപ്പെരുന്നാൾ ഈ വർഷവും മകരം 15-ാംതീയതി പൂർവ്വാധികം ഭംഗിയായി കൊണ്ടാടപ്പെട്ടു.

## കൺവെൻഷൻ

വാകത്താനം യരുശലേംപള്ളിയിൽവച്ചു ഒരു പ്രസംഗമഹായോഗം നടത്തപ്പെട്ടു. പ്രധാന പ്രാസംഗികന്മാർ റവ.ഫാദർ മത്തായി തേവർവേലിൽ, റവ. ഫാദർ ഇ. മത്യൂസ്. സി. ഐ. നൈനാൻ എന്നിവർ ആയിരുന്നു.

## വനിതാസമാജ വാർഷികം

പട്ടമല സുറിയാനിപ്പള്ളി വനിതാസമാജവാർഷികസമ്മേളനം ഈമാസം 10-ാംതീയതി റവ. ഫാദർ പി ജെ എബ്രഹാമിൻെറ അദ്ധ്യക്ഷതയിൽ നടത്തപ്പെട്ടു. സെക്രട്ടറി ശ്രീമതി ഏലിയാമ്മയുടെ റിപ്പോർട്ടുവായനയ്ക്കുശേഷം സി മറിയക്കുട്ടി ഉപന്യാസപാരായണം നടത്തുകയും മെ: എ ജി വർഗ്ഗീസ് ബി എ എൽ ററി, പി കെ ജോർജ്ജ് ബി എ എൽ ററി, ററി ഒ ചാക്കോ, ററി തോമ്മസ് എന്നിവർ പ്രസംഗിക്കയും ചെയ്തു. ബാലികമാരുടെ പ്രഹസനങ്ങളും ഉണ്ടായിരുന്നു.

## നിലയ്ക്കൽ കൺവെൻഷൻ

ആണ്ടുതോറും നടത്തിവരാറുള്ള നിലയ്ക്കൽ കൺവൻഷൻ ഈമാസം 15 മുതൽ 19 വരെ തീയതികളിൽ നിലയ്ക്കൽ പള്ളിമുററത്തു തയ്യാർചെയ്തിട്ടുള്ള വിശാലമായ പന്തലിൽ വച്ചു നി. വ. ദി. ശ്രീ മാർ പീലക്സീനോസ്

മെത്രാപ്പോലീത്താ തിരുമനസ്സിലെ അദ്ധ്യക്ഷതയിൽ നടന്നിരിക്കുന്നു. യോഗങ്ങളിൽ മി. സി എം ജോൺ എം എ എൽ ററി, ഡാക്ടർ സി ററി ഈപ്പൻ, മി. എം ഐ ജോർജ്ജ്, റവ. ഡീക്കൻ കെ സി ജോസഫ്, ബിഷപ്പ് പെക്കൻഹാം വാൽഷ് എന്നിവരുടെ പ്രസംഗങ്ങളും ബിഷപ്പ് തിരുമനസ്സിലെ ക്ലാസ്സുകളും ഉണ്ടായിരുന്നു.

## കുഴിമററം കൺവൻഷൻ

കുഴിമററം വൈ എം സി എ യുടെ ആഭിമുഖ്യത്തിൽ കുഴിമററം പള്ളിമുററത്തു തയ്യാർ ചെയ്തിരുന്ന വിശാലമായ പന്തലിൽവച്ചു ധനു 9 മുതൽ 12 വരെ തീയതികളിൽ നി. വ ദി. ശ്രീ. മാർ തിമോത്തിയോസ് മെത്രാപ്പോലീത്താ തിരുമനസ്സിലെ അദ്ധ്യക്ഷതയിൽ സുവിശേഷപ്രസംഗമഹായോഗം നടത്തപ്പെട്ടു. വ.ദി. ശ്രീ എം സി കുറിയാക്കോസ് റമ്പാൻ. സി. ഐ. നൈനാൻ ബി എ എൽ ററി, ദിവ്യശ്രീ ഫാദർ ഇ മത്യൂസ്, ദിവ്യശ്രീ ഫാദർ പി സി സ്ലീഫൻ, മെ. പി എൻ നൈനാൻ ബി എ, ററി വി ജോർജ്ജ് എന്നിവർ പ്രസംഗങ്ങൾ ചെയ്തു. ഈ പ്രസംഗമഹായോഗത്തിൽ കുഴിമററത്തുനിന്നും സമീപപ്രദേശങ്ങളിൽനിന്നുമായി ഒരു വലിയ ജനക്കൂട്ടം സംബന്ധിച്ചിരുന്നു.

## പെരുനാളും കൗതുകവില്പനയും

കോട്ടയം ചെറിയപള്ളിയിൽ ആണ്ടുതോറും നടത്തിവരാറുള്ള ദൈവമാതാവിൻെറ പെരുന്നാൾ ഈ വർഷവും മകരം 15-ാംതീയതി നി വ.ദി.ശ്രീ മാർ തീമോത്തിയോസ് മെത്രാപ്പോലീത്താ തിരുമനസ്സിലെ സാന്നിദ്ധ്യത്തിൽ കൊണ്ടാടിയിരിക്കുന്നു. കോട്ടയം ചെറിയപള്ളി ഇടവകയിൽപെട്ട സണ്ടേസ്കൂളുകളുടെ ആവശ്യത്തിലേക്കു ധനശേഖരാർത്ഥം പെരുന്നാൾ ദിവസം വി: കർബാനാനന്തരം മാർ തീമോത്തിയോസ് മെത്രാപ്പോലീത്താ തിരുമനസ്സു കൊണ്ടു് ഒരു കൗതുകവില്പന ഉൽഘാടനം ചെയ്തു. സണ്ടേസ്കൂൾ അദ്ധ്യാപകരുടെ ആഭിമുഖ്യത്തിൽ നടത്തിയ കൗതുകവിൽപ്പനയിൽ നിന്നും ലഘുഭക്ഷണശാലയിൽനിന്നും ഒരു നല്ല സംഖ്യ പിരിഞ്ഞുകിട്ടി. ഈ സംഖ്യ സണ്ടേസ്കൂൾ വകയായി ഒരു ലൈബ്രറി സ്ഥാപിക്കുന്നതിനു വിനിയോഗിക്കപ്പെടുന്നതാണെന്നറിയുന്നു.

ആഞ്ഞിലിത്താനം
25—5—124

ആഞ്ഞിലിത്താനം ഓർത്തഡോക്സ് സ്ലീബാപ്പള്ളിയിലെ ആദ്യഫലപ്പെരുനാൾ പൂർവ്വാധികം ഭംഗിയായി നടന്നിരിക്കുന്നു. അറുപതു് അംഗങ്ങൾ മാത്രമുള്ള ഈ ഇടവകയിൽനിന്നും 400-ൽപരം രൂപാ ആദ്യഫലം ഇനത്തിൽ പിരിഞ്ഞുകിട്ടുകയുണ്ടായി.

## ഒരു ഉൽഘാടനയോഗം

പനയമ്പാല—1-6-124

പനയമ്പാല സെൻറ്മേരീസ്പള്ളി യുവജനസമാജത്തിൻെറ ഉൽഘാടന മിററിങ്ങ് ധനു 19-ാംതീയതി ഞായറാഴ്ച വി: കർബാനാനന്തരം ദൈവാലയത്തിൽവച്ചു സമുദായസെക്രട്ടറി ശ്രീ. എം പി ജോസഫ് അവർകൾ ബി എ ബി എൽ-ൻെറ അദ്ധ്യക്ഷതയിൽ നടക്കയുണ്ടായി. തദവസരത്തിൽ മി.പി.ജെ. ചാക്കൊ ബി എ എൽ ററി, ഫാദർ കെ പി ഗീവറുഗീസ് ബി എ മുതലായവരുടെ പ്രസംഗങ്ങളും മി ററി വി വറുഗീസിൻെറ ഉപന്യാസപാരായണം, മി. ററി സി ഐസക്കിൻെറ വേദപാരായണം എന്നിവയും ഉണ്ടായിരുന്നു. മി. ഇ കെ വറുഗീസിൻെറ കൃതജ്ഞതാപ്രകടനവും കഴിഞ്ഞു 2 മണിയോടുകൂടി യോഗം മംഗളകരമായി പര്യവസാനിച്ചു.

## വാർഷിക പൊതുയോഗം.

ളാക്കൂർ മത്തമറിയം സുറിയാനിപ്പള്ളിയുടെ തന്നാണ്ടു വാർഷിക പൊതുയോഗം 124 ധനു 19-ാംനു- ഞായറാഴ്ച ഒരുമണിമുതൽ ടി

(ശേഷം കവർ 2-ാംപേജിൽ)

# The Malankara Sabha.

License No. 475 dated 11 th April 1946 -- Reg. No- T- 141

## വിജ്ഞാപനം

| | |
|---|---|
| വരിസംഖ്യ മുൻകൂർ. ഒരാണ്ടത്തേക്കു് | 3 0 0 |
| തപാൽ | 3 8 0 |
| ഒററപ്രതി | 0 4 0 |

വരിസംഖ്യ മാനേജർ "മലങ്കര സഭാ മാസിക"—സുറിയാനി സിമ്മനാരി—കോട്ടയം എന്ന മേൽവിലാസത്തിൽ അയക്കേണ്ടതാണു്.

സമുദായാംഗങ്ങളുടെ ശ്രദ്ധയിൽപ്പെടുന്ന വാർത്തകളും, ചെറുകഥകളും, കവിതകളും, സഭയുടെ വിശ്വാസാചാരങ്ങൾ, കുടുംബജീവിതം, സ്ത്രീസമാജങ്ങൾ, യുവജനസമാജങ്ങൾ, സണ്ടേസ്കൂൾ പ്രവർത്തനം ഇവയെ പ്രതിപാദിക്കുന്ന ഉത്തമലേഖനങ്ങളും ക്ഷണിച്ചുകൊള്ളുന്നു.

ലേഖനങ്ങൾ തലേമാസം 25-ാംതീയതിക്കകം കിട്ടത്തക്കവിധത്തിൽ "പത്രാധിപർ, മലങ്കരസഭാമാസിക സുറിയാനിസിമ്മനാരി-കോട്ടയം" എന്ന മേൽവിലാസത്തിൽ അയക്കേണ്ടതാണു്.

---

## ദുഃഖവെള്ളിയാഴ്ച സ്ലീബാവന്ദനവിന്റെ ഗീതങ്ങൾ.

സുറിയാനിയിൽനിന്നും മലയാളത്തിലേക്കു സുറിയാനിലയത്തിൽതന്നെ വിവർത്തനം ചെയ്യപ്പെട്ടിരിക്കുന്നു. വി. കാതോലിക്കാബാവാ തിരുമനസ്സിലെ ശ്രേഷ്ഠാനുമതിയോടുകൂടിയതു്.

പരിഭാഷകൻ:—ദി. ശ്രീ. വി. കെ. മാത്യൂസ് കശ്ശീശ്ശാ, ബി. എ. ബി. ഡി.

വിവർത്തകൻ:—മി. സി. പി. ചാണ്ടി വെണ്ണിക്കുളം

വില അണ 3.

സമുദായ ആഫീസു്, കോട്ടയം.

---

## 1949—ലെ സഭാപഞ്ചാംഗം.

തയ്യാറായിരിക്കുന്നു. വി. കാതോലിക്കാബാവാ തിരുമനസ്സിലെ ബ്ലോക്കോടുകൂടി അച്ചടിപ്പിച്ചു സമുദായ ആപ്പീസിൽ നിന്നു് പ്രസിദ്ധപ്പെടുത്തുന്ന കമനീയമായ ഈ പഞ്ചാംഗത്തിന്റെ ഒററപ്രതിക്കു വില ചക്രം 2 മാത്രം.

സമുദായ ആഫീസ്, കോട്ടയം.

---

## കുർബ്ബാനക്രമം

(ക്യംതാംകൂടി ചേർന്നതു്.)

യാക്കോബായ സുറിയാനിക്രിസ്ത്യാനികളുടെ കുർബാനക്രമം ഏററവും ഭംഗിയായി അച്ചടിച്ചു തയ്യാറായിരിക്കുന്നു. ആവശ്യക്കാരുടെ ഇഷ്ടാനുസരണം ബയണ്ടുചെയ്തുകൊടുക്കപ്പെടും.

കച്ചവടക്കാർക്കു് പ്രത്യേക കമ്മീഷൻ.

മാനേജർ, ദി ടൗൺ പ്രസ്സ്, കോട്ടയം.

---

Printed and Published by the Rev. Fr. T. C. Jacob at the Town Press, Kottayam.